കവനോദയം ൨൯.

# പ്രിയദൎശികാ.

കടത്തനാട്ട ഉദയവൎമ്മ തമ്പുരാൻ
ഭാഷപ്പെടുത്തിയത.

കവനോദയം ൨.൫.

# പ്രിയദൎശികാ.

കടത്തനാട്ട ഉദയവൎമ്മ തമ്പുരാൻ
ഭാഷപ്പെടുത്തിയത.

---

കടത്തനാട്ട പൊൎളാതിരി ഉദയവൎമ്മ ഇളയ
തമ്പുരാന്റെ കല്പനപ്രകാരം
ഇരുവനാട്ട കെ. നാരായണൻനമ്പ്യാരും
കടത്തനാട്ട കെ. കൃഷ്ണവാരിയരും കൂടി
പരിശോധിച്ചു ശരിപ്പെടുത്തി.

---

കോഴിക്കോട
സ്പെക്ടെറ്റർ അച്ചുകൂടത്തിൽ നിന്ന
അച്ചടിച്ചത.

1901

Printed by P. Kelukutty at the "Spectator Press,"
Calicut, and published by T. Kelu Kurup at Nadapuram.

വില ൧ അണ.

# അവതാരിക.

ശ്രീമൽകേരളവൎമ്മകവിരാജനിൎമ്മിതമായ ഭാഷാശാകുന്തളത്തിന്റെ ഉത്ഭവത്തിന്നു ശേഷം ദിവസംപ്രതിയെന്നപോലെ പലമാതിരി നാടകങ്ങൾ ഉണ്ടായിക്കൊണ്ടുവരുന്ന ഇക്കാലത്തു ഇതിനെ കുറിച്ചു ഒരു അവതാരിക എഴുതേണ്ടിവരുമെന്നു ആദ്യം ഞാൻ വിചാരിച്ചിരുന്നില്ല- എന്നാൽ ഈ പുസ്തകം തൎജ്ജമചെയ്തു കഴിഞ്ഞു നോക്കിയപ്പോൾ മുഖ്യമായ ഒന്നുരണ്ടു സംഗതികൾ വായനക്കാരെ അറിയിക്കേണ്ടുന്നതു അത്യാവശ്യമായി തോന്നുകയാൽ ഇതിലേക്കു ഉദ്യമിക്കുന്നു.

ശ്രീഹൎഷരാജാവിനാൽ ഉണ്ടാക്കപ്പെട്ടതായ ഇതിന്റെ മൂലപുസ്തകത്തിൽ അല്പം ചില ന്യൂനതകൾ ഉണ്ടെന്നുള്ള ചിലരുടെ ആക്ഷേപം കേവലം നിരാകരിക്കത്തക്കതല്ലെങ്കിലും കഥാബന്ധത്തെ സംബന്ധിച്ചേടത്തോളം ഇത്രമാത്രം ചാരുതയുള്ളതായ കൃതികൾ സംസ്കൃതഭാഷയിൽ വളരെ ഉണ്ടോ എന്നു സംശയമാണ്- ഇതിലേക്കു സംസ്കൃതപണ്ഡിതന്മാരായ സഹൃദയന്മാർ സാക്ഷികളാണെന്നു മാത്രമേ പറയുന്നുള്ളു- മൂലകൎത്താവിനെ തീരെ അനാദരിക്കുന്നതു അനുചിതമാണെന്നു വെച്ചു മുൻപു സൂചിപ്പിച്ചതായ ന്യൂനതകളെ പരിഹരിക്കുവാൻ ഞാൻ ശ്രമിച്ചിട്ടില്ലെന്നുള്ളതു വായനക്കാർ എന്റെ പേരിൽ ഒരു വലിയ ദോഷമായി ഗണിക്കയില്ലെന്നു വിശ്വസിക്കുന്നു- ഇതിലെ രണ്ടു മൂന്നു ശ്ലോകങ്ങൾ പിഴയുള്ളതുകൊണ്ടോ പ്രൗഢതയുടെ ആധിക്യംകൊണ്ടോ നല്ലവണ്ണം അൎത്ഥം മനസ്സിലാവാതെ കിടപ്പുണ്ട്- അതുകളെ കേവലം വിട്ടുക

ളുയുന്നതു വെടിപ്പില്ലെന്നുവെച്ചു ഒരുവിധേന ഭാഷപ്പെടുത്തീട്ടുണ്ടെങ്കിലും, അശേഷംപോലും തൃപ്തികരങ്ങളായിട്ടില്ലെന്നു ഞാൻ തന്നെ സമ്മതിക്കുന്നു- മറ്റു ഭാഗങ്ങളിൽ പ്രായേണ മിക്കതും മലയാളഭാഷയിൽ അഭംഗിതോന്നാതെയും, മൂലത്തെ കഴിയുന്നതും വിട്ടുകളയാതെയും ഭാഷപ്പെടുത്തുന്നതിലേക്കു ഞാൻ വേണ്ടുവോളം ശ്രമിച്ചിട്ടുണ്ടു- എന്നാൽ ആ ശ്രമം എത്രത്തോളം സഫലമായിട്ടുണ്ടെന്നു വിചാരണചെയ്തു വിധി പറയേണ്ടുന്ന ഭാരം വായനക്കാരുടേതാകയാൽ അതിനെ കുറിച്ചു ഇവിടെ ഒന്നും ചിന്തിക്കേണ്ടുന്ന ആവശ്യമില്ലല്ലൊ- 'വളച്ചുകെട്ടു' നിമിത്തം ഇതിലെ കഥാസ്വരൂപം സാധാരണന്മാർക്കു അനായാസേന മനസ്സിലാകുവാൻ പ്രയാസപ്പെട്ടേക്കാമെന്നുള്ള ശങ്കയാൽ കഥാസംഗ്രഹം കൂടി ഇവിടെ കാണിപ്പാൻ വിചാരിക്കുന്നു.

അംഗരാജാവായ ദൃഢവർമ്മാവിന്നു പ്രിയദർശിക എന്നു പേരായിട്ടു ഒരു മകളുണ്ടായിരുന്നു- കലിംഗരാജാവു അവളുടെ സൌന്ദര്യം കണ്ടു മോഹിച്ചു തനിക്കു തരാനായിട്ടു അപേക്ഷിച്ചു- ദൃഢവർമ്മാവു അതു അനുവദിച്ചില്ല- വത്സരാജാവിന്നു കൊടുപ്പാൻ നിശ്ചയിച്ചു- ഇതുനിമിത്തം കലിംഗരാജാവു വളരെ കോപിച്ചു- ദൃഢവർമ്മാവിനെ യുദ്ധം ചെയ്തു തോല്പിച്ചു ചങ്ങല വെച്ചു- ഈ ലഹളയിൽ ദൃഢവർമ്മാവിന്റെ കഞ്ചുകി പ്രിയദർശികയെ കൂട്ടിക്കൊണ്ടുപോയിട്ടു, അവളുടെ പിതൃസ്നേഹിതനും അരണ്യരാജാവുമായ വിന്ധ്യകേതുവിന്റെ സമീപം കൊണ്ടുചെന്നാക്കി- ആ കാലത്തുതന്നെയാണു വത്സരാജാവിന്റെ പടനായകനായ വിജയസേനൻ സ്വാമികല്പനയാൽ വിന്ധ്യകേതുവിനെ സംഹരിച്ചതു- അപ്പോൾ അവിടെ ഉണ്ടായിരുന്ന പ്രിയദർശികയെ വിന്ധ്യകേതുവിന്റെ മകളാണെന്നുവെച്ചു

വിജയസേനൻ കൂട്ടികൊണ്ടുവന്നു വത്സരാജാവിന്റെ രാജധാനിയിലാക്കി- അദ്ദേഹം തന്റെ രാജ്ഞിയായ വാസവദത്തയുടെ ഒന്നിച്ചു അവളെ താമസിപ്പിച്ചു- രാജകന്യകെക്കു വേണ്ടുന്നവിധം നൃത്തഗീതവാദ്യാദികളെല്ലാം അഭ്യസിപ്പിച്ചു അവളെ തന്റെ സോദരിയെപ്പോലെ കൊണ്ടുനടക്കേണമെന്നും മററും വാസവദത്തയെ ഏല്പിച്ചിട്ടുമുണ്ടായിരുന്നു.

ഈ പ്രിയദശിക, ഈ നാടികയിലെ പ്രധാനനായികയാണ- ഇവൾ രാജ്ഞിയോടുകൂടി താമസിക്കുന്ന കാലത്തു തന്റെ സത്യമായ പേര ആരോടും തന്നെ പറഞ്ഞിരുന്നില്ല- ആരണ്യത്തിൽനിന്നു കണ്ടുകിട്ടിയതിനാൽ 'ആരണ്യക'യെന്നാണ അവളെ വിളിച്ചുവന്നത- വാസവദത്തയുടേയും പ്രിയദശികയുടേയും അമ്മമാർ ജ്യേഷ്ഠാനുജത്തിമാരാണ- എന്നാൽ സഹോദരിയാണ തന്റെ ഒന്നിച്ചു ദാസിയെ പോലെ താമസിക്കുന്നതെന്നു വാസവദത്തയാകട്ടെ, തന്നെ വിവാഹം ചെയ്തുകൊടുപ്പാൻ നിശ്ചയിക്കപ്പെട്ട ആ രാജാവിന്റെ കുഡുംബത്തിലാണ താമസിക്കുന്നതെന്നു പ്രിയദശികയാകട്ടെ ആദ്യകാലത്ത അശേഷവും അറിഞ്ഞിരുന്നില്ല.

ഒരു ദിവസം രാജ്ഞിയുടെ കല്പനപ്രകാരം ആരണ്യകയും മറെറാരു ദാസിയും കൂടി താമരപ്പൂക്കളും മററും പറിപ്പാനായിട്ടു ഉദ്യാനത്തിൽ ചെന്നു- അവിടെവെച്ചു രാജാവിന്നു ഇവളെ കാണ്മാനും സൌന്ദൎയ്യം കണ്ടു ഭ്രമിപ്പാനും സംഗതിയായി- അവളാരാണെന്നു രാജാവിന്നു ആദ്യം മനസ്സിലായില്ല- പിന്നെ ആ ദാസിയുമായിട്ടുള്ള അവളുടെ സംഭാഷണത്താൽ വിന്ധ്യകേതുവിന്റെ മകളായ രാജകന്യകയാണെന്നു മനസ്സിലായപ്പോൾ, അതിയായ അനുരാഗത്തോടുകൂടി അവളെ ലഭിപ്പാനെന്താണ വ

ശിയെന്നു ആലോചിച്ചു തുടങ്ങി- അങ്ങിനെ അനുരാഗത്തോടു കൂടിയ ആ പുരുഷൻ, മുൻപു തന്നെ വിവാഹം ചെയ്യാൻ നിശ്ചയിക്കപ്പെട്ട വത്സരാജാവാണെന്നു അറിഞ്ഞപ്പോഠം ആരണ്യകെക്കു ഉണ്ടായ കൌതുകവും, പ്രേമവും ഇത്രയെന്നു പറഞ്ഞുകൂട- അളവില്ലാതെ ഉള്ളിൽ നിറഞ്ഞു വഴിയുന്ന ആ അന്യോന്യാനുരാഗത്തെ രാജവയസ്യനായ വസന്തകനിൽനിന്നും, ആരണ്യകയുടെ പ്രിയസ്നേഹിതയായ മനോരമയിൽനിന്നും, രാജകുഡുംബത്തിലെ ഒരു വൃദ്ധയായ സാംകൃത്യായനിയിൽനിന്നും മറച്ചുവെക്കുവാനവൾക്കു കഴിഞ്ഞില്ല.

അതിന്റെ ശേഷം അവരെല്ലാവരുംകൂടി ഈ ദമ്പതിമാരെ ഒന്നിച്ചു ചേൎക്കുവാൻ ഒരുപായം നിശ്ചയിച്ചുറച്ചു- ഈ കാൎയ്യത്തിന്നു രാജമഹിഷിയായ വാസവദത്ത ഒരു കാലത്തും അനുവദിക്കയില്ലെന്നു വെച്ചു ഇതു സംബന്ധമായ യാതൊരു വിവരവും ഇവരവിടെ അറിയിച്ചില്ല- പിന്നെ ആ ഉപായത്തെ വിദൂഷകന്റെ മുഖേന രാജാവിനെ അറിയിച്ചു- ആയതെന്തെന്നാൽ:—രാജ്ഞിയുടെ വിനോദത്തിന്നുവേണ്ടി ഒരു നാടകം അഭിനയിപ്പാൻ നിശ്ചയിച്ചിട്ടുണ്ടു- ‘വാസവദത്തയുടെ അച്ഛൻ വത്സരാജാവിനെ ചങ്ങല വെച്ചതും, അദ്ദേഹത്തെ സംഗീതം പഠിപ്പിക്കുവാൻ വാസവദത്തയുടെ അടുക്കലാക്കിയതും; വാസവദത്തയോടുകൂടി അദ്ദേഹം ചങ്ങലയിൽനിന്നു വിട്ടുപോന്നു ഒടുവിൽ വിവാഹം ചെയ്തതു’’മായ ഒരു കഥയാണു ആ നാടകത്തിൽ അടങ്ങിയിരിക്കുന്നതു- ഇതിൽ വാസവദത്തയുടെ വേഷം ആരണ്യകയും, വത്സരാജാവിന്റെ വേഷം മനോരമയും കെട്ടണമെന്നാണ നിശ്ചയം- അപ്പോഠം അവിടെ വന്നു മനോരമെക്കു പകരം രാജാവു തന്നെ രാജാവിന്റെ വേഷം എടുക്കുന്നതായാൽ തമ്മിൽ

കൂടികാഴ്ച കഴിച്ചു ഗാന്ധൎവ്വവിവാഹപ്രകാരം അവളെ അംഗീകരിക്കകയും ചെയ്യാം.

ഈ ഉപായപ്രകാരമുള്ള സംഗതികൾ രംഗത്തിന്മേൽ വെച്ചു നടക്കുമ്പോൾ സംശയിക്കത്തക്കതായ ചില കാരണങ്ങൾ ഉണ്ടായതുകൊണ്ടു വിവരമെല്ലാം അറിവാനിടവന്നപ്പോൾ വാസവദത്തെക്കുണ്ടായ കോപത്തിന്നു ഒരതിരും അളവും ഇല്ല- ഏതെങ്കിലും ഉടനെ ആരണ്യകയെ പിടിച്ചു ചങ്ങല വെപ്പാൻ കല്പിച്ച അപ്പോൾ തന്നെ വാസവദത്ത രംഗത്തിൽനിന്നു പോയിക്കളഞ്ഞു- തന്റെ മനോരഥം സാധിക്കാത്തതുകൊണ്ടും, അങ്ങിനെ 'വിഡ്ഢിവേഷം'കെട്ടി വഷളായതുകൊണ്ടും, വാസവദത്ത കഠിനമായി കോപിച്ചതുകൊണ്ടും വ്യസനസമ്മിശ്രമായ ലജ്ജയോടുകൂടി വത്സരാജാവു പിന്നെ വാസവദത്തയെ സമാധാനം ചെയ്യാൻ ശ്രമിച്ചു തുടങ്ങി.

കലിംഗരാജാവു ദൃഢവൎമ്മാവിനെ രാജ്യഭ്രഷ്ടനാക്കിയെന്നു മുൻപെ പ്രസ്താവിച്ചിട്ടുണ്ടല്ലൊ- വത്സരാജാവു ഈ വൎത്തമാനം കേട്ട ഉടനെ തന്നെ വിജയസേനനെ സൈന്യത്തോടുകൂടി, കലിംഗരാജാവിനെ സംഹരിച്ചു ദൃഢവൎമ്മാവിനെ മുൻസ്ഥിതിയിലാക്കി വരുവാൻ ഏല്പിച്ചയച്ചിട്ടുണ്ടായിരുന്നു- കല്പനപ്രകാരമെല്ലാം ചെയ്തുവെന്നുള്ള സന്തോഷവൎത്തമാനത്തെ രാജാവിനെയും രാജ്ഞിയേയും അറിയിപ്പാൻ വേണ്ടി ദൃഢവൎമ്മാവിന്റെ കഞ്ചുകിയോടുകൂടി വിജയസേനൻ അവിടെ വന്നതു, മുൻപറഞ്ഞപ്രകാരം രാജാവു വാസവദത്തയെ സമാധാനിപ്പിച്ചുകൊണ്ടിരിക്കുന്ന സമയമാണു- ഇതിനിടയിൽ വത്സരാജാവിന്നു കൊടുപ്പാൻ നിശ്ചയിച്ചിരുന്ന പ്രിയദൎശികയെ കൈവിട്ടുപോയ വിവരവും പ്രസംഗവശാൽ കഞ്ചുകി പ്രസ്താവിച്ചു- ഇപ്രകാരമുള്ള കോലാഹലത്തിന്റെ മദ്ധ്യേ, ആരണ്യക

വിഷം കുടിച്ചു മരിക്കാറായിരിക്കുന്നുവെന്നു മനോരമയും വന്നു പറഞ്ഞു- തന്റെ സോദരിയായ പ്രിയദൎശികയുടെ വിവരമൊന്നും അറിയാത്തതുകൊണ്ടുള്ള വ്യസനത്തെക്കാളും അതി കഠിനമായ ആരണ്യകയുടെ ആ വൎത്തമാനം കേട്ടു ഉടനെ തന്നെ അവളെ തന്റെ സമീപം വരുത്തി- കഞ്ചുകി അവളെ കണ്ടപ്പോൾ തന്റെ സ്വാമിയുടെ പുത്രിയായ പ്രിയദൎശികയാണെന്നു മനസ്സിലാവുകയും, അപ്പോഴത്തെ ആ കഷ്ടസ്ഥിതി കണ്ടു സീമയില്ലാതെ പരിതപിക്കുകയും ചെയ്തു- വിഷം കുടിച്ചു മരണോന്മുഖിയായി തന്റെ മുൻപിൽ കിടക്കുന്ന ആ കന്യക; സ്വന്തം പ്രിയസഹോദരിയായ പ്രിയദൎശികയാണെന്നു അറിഞ്ഞപ്പോൾ വാസവദത്തയുടെ മനസ്സിലുണ്ടായ പലമാതിരി വ്യസനങ്ങളേയും, വിചാരങ്ങളേയും വിവരിക്കുവാനാരാലും പ്രയാസമാണു- എന്തിനു വളരെ പറയുന്നു- പാതാളലോകത്തുനിന്നു വിഷവൈദ്യം പഠിച്ചു വന്ന അതിസമൎത്ഥനായ തന്റെ ഭൎത്താവിരിക്കുമ്പോൾ എന്തിനിങ്ങിനെ വ്യസനിക്കുന്നുവെന്നു വിചാരിച്ചു വത്സരാജാവോടു അവളെ രക്ഷിച്ചു തരുവാൻ വളരെ വണക്കമായപേക്ഷിച്ചതുകൊണ്ടു രാജാവവളേ വിഷമിറക്കി ജീവിപ്പിച്ചു; എന്നു മാത്രമല്ല, സന്തോഷസമുദ്രമഗ്നയായ വാസവദത്തയുടെ അനുവാദത്തോടുകൂടി തന്നെ എന്നുവെച്ചാൽ അത്യന്തനിൎബ്ബന്ധത്തോടുകൂടി തന്നെ, ആരണ്യകയുടെ വേഷം മാറി പ്രിയദൎശികയായി തീൎന്നു, നമ്മുടെ കഥാനായികയായ ആ കന്യകാരത്നത്തെ വിവാഹം ചെയ്തു അത്യന്തസന്തോഷത്തോടുകൂടി എല്ലാവരും സുഖമായിരുന്നു.

പരിശോധകൻ.





# പ്രിയദൎശികാ.

## ഒന്നാമങ്കം.

ധൂമത്താൽ കൺ കലങ്ങി പ്പുനരിമതികിരണം
കൊണ്ടു പിന്നെ ത്തിളങ്ങി
പ്രേമത്താൽ കാന്തനെപ്പാൎത്തവനതമുഖിയായ്
ബ്ബ്രാഹ്മണനിൽ ശങ്കയോടേ
ഗംഗാ ഭൎത്താവിനെ ത്തൻപദനഖമുകുരെ
കണ്ടസൂയിച്ചുകൊണ്ടും
ഭംഗ്യാ പാണിഗ്രഹത്തിൽ പുളകിതതനുവാം
ഗൗരി സൌഖ്യം തരട്ടെ ൧.

അതുമാത്രമല്ല—

കൈലാസം പൊക്കിടുമ്പോഴം ഗണനിര കൗതുകം
പൂണ്ടു, കുട്ടികുമാരൻ
ചേലോടേ മാതൃരങ്കേ മരുവി, ഋഷിഗണം
പാരമായ് കോപമാൎന്നു
കാലാലുള്ളൂന്നിനാലെ ദശമുഖനഥ പാ
താളലോകത്തിലായ
ക്കാലം പേടിച്ചു ചെന്നിട്ടുമതഴുകി രസി
ച്ചോരു ദേവൻ തുണെക്ക ൨.

(നാന്ദിയുടെ അവസാനം)

സൂത്രധാരൻ—(ചുററി നടന്നു) ഇപ്പോഴം ഒരം വസന്തോത്സവത്തിൽ, അനേകരാജ്യങ്ങളിൽനിന്നു വന്നവരും ശ്രീഹൎഷമഹാരാജാവിന്റെ ആശ്രിതന്മാരുമായ രാജാക്ക

ന്മാരെന്നു ബഹുമാനപൂൎവ്വം വിളിച്ചിങ്ങിനെ പറഞ്ഞു- “ഞങ്ങളുടെ സ്വാമിയായ ശ്രീഹൎഷമഹാരാജാവ അതിവിശേഷപ്പെട്ട കഥാബന്ധത്തോടുകൂടി ‘പ്രിയദൎശികാ’ എന്നൊരു നാടിക ഉണ്ടാക്കീട്ടുണ്ടെന്നു ബഹുവാക്കായികേട്ടു- എന്നാലത അഭിനയിച്ചു കണ്ടിട്ടില്ല- അതുകൊണ്ടു, സകലജനാനന്ദകരനായിരിക്കുന്ന ആ രാജാവിനെക്കുറിച്ചുള്ള ബഹുമാനംകൊണ്ടൊ, ഞങ്ങളുടെ നേരെയുള്ള കരുണകൊണ്ടൊ, അതൊന്നു വേണ്ടവിധം നടിച്ചുകണ്ടാൽ കൊള്ളാം”എന്നു- അതിനാൽ എനി വേഷം കെട്ടി അഭീഷ്ടം സാധിക്കുവാൻ നോക്കട്ടെ- (ചുറ്റും നോക്കീട്ടു) സഭ്യന്മാൎക്കെല്ലാം ഇതു സമ്മതമായിരിക്കുമെന്നാണ എന്റെ ഊഹം- എന്തെന്നാൽ:—

ശ്രീഹൎഷൻ കവിവീര, നിസ്തുലഗുണം
    കൊണ്ടാടിടും നല്ലതാ
ണീഹൎഷാസ്പദവത്സരാജചരിതം
    നാട്യജ്ഞരാം ഞങ്ങളും
ഓരോന്നീവകയോൎക്കിലൊക്കെ മതിയാം,
    മൽഭാഗ്യപൂരത്തിനാ
ലാരാൽ സൎവ്വമൊത്തുകൂടിയിവിടെ
    ശ്ലാഘിച്ചിടുന്നുണ്ടഹോ  ൩.

† (ആകാശത്തിൽ ചെവികൊടുത്തു) എന്തുപറയുന്നു?

“ഭൈമിക്ഷിതിക്കടമയാമുദയാവനീശൻ
സാമാന്യമട്ടിലതു ഭാഷയിലാക്കിയില്ലേ?
ആമോദമോടഭിനയിച്ചതു കാണ്മതിന്നായ്
കാമിച്ചിടുന്നു കുതുകത്തൊടു ഞങ്ങളെല്ലാം”  ൪.

എന്നോ? (ആലോചിച്ചിട്ടു) സഭ്യന്മാർ പറഞ്ഞതു ശരിതന്നെ- മലയാളികളായ ഇവരുടെ സന്തോഷ

ത്തിന്നു ഇതു തന്നെ ഉത്തമം † (അണിയറെക്കു നേരെ നോക്കീട്ട) അല്ലൊ; പ്രസ്താവനെക്കു ആരംഭിച്ചപ്പോഴെക്കുതന്നെ നമ്മുടെ അഭിപ്രായമറിഞ്ഞ അംഗരാജാവായ ദൃഢവൎമ്മാവിന്റെ വേഷം കെട്ടീട്ട നമ്മുടെ സഹോദരൻ തെയ്യാറായിക്കഴിഞ്ഞുവോ? എന്നാൽ എനി വേണ്ടുന്ന വേഷമണിയുവാൻ ഞാനും ഒരുങ്ങട്ടെ (പോയി)

(ഇങ്ങിനെ പ്രസ്താവന)

---

(അനന്തരം കഞ്ചുകി പ്രവേശിക്കുന്നു)

കഞ്ചുകി__വ്യസനാശ്രമങ്ങളെ നടിച്ചു നിശ്വസിച്ചിട്ട) അയ്യൊ! കഷ്ടം! കഷ്ടം!

രാജാവിനുള്ളഴലു ബന്ധുവിയോഗതാപം
രാജ്യം വെടിഞ്ഞതുമുദഗ്രഭടൎക്കു ഖേദം
ഇം വന്നതൊക്കെ യിവനിങ്ങിനെ യിത്രനാളും
ജീവിച്ചതിന്റെ ഫലമാണതിനില്ല വാദം ൩.

(വ്യസനത്തോടും-അത്ഭുതത്തോടും) "മകളെ തരേണമെന്നു ഞാനപേക്ഷിച്ചിട്ടും വത്സരാജാവിന്നു കൊടുപ്പാനല്ലെ നിശ്ചയിച്ചത" എന്നിങ്ങിനെ പരിഭവിച്ചുകൊണ്ട, വത്സരാജാവു ചങ്ങലയിൽ കിടക്കുന്നതും നൊക്കി, രഘുദിലീപനളന്മാരൊടു തുല്യനായി തടവു കൂടാത്ത ശൌൎയ്യത്തോടുകൂടിയ ദൃഢവൎമ്മമഹാരാജാവിന്നു, മഹാപാപി കലിംഗൻ ഇങ്ങിനെയുള്ള ആപത്തു വരുത്തിയെന്നുള്ളതു സത്യമാണെങ്കിലും ഉള്ളതായി തോന്നുന്നില്ല- ദൈവം ഞങ്ങളുടെ നേരെ ഇത്ര കഠിനനായിപ്പോയതെന്താണു? എങ്ങിനെയെങ്കിലും രാജപുത്രിയെ വത്സരാജാവിന്നു കൊണ്ടുകൊടുത്തു സ്വാമിയുടെ കടം വീട്ടാമെന്നുവിചാരിച്ചു, പ്രളയകാലംപോലെയുള്ള ആ യുദ്ധകോലാഹലത്തിന്റെ

ഇടയിൽ, ഉഗ്രവംശമഹാരാജാവിന്റെ അത്യന്തബന്ധുവും ആരണ്യരാജാവുമായ വിന്ധ്യകേതുവിന്റെ രാജധാനിയിൽ അവളെ കൊണ്ടയാക്കി, സമീപമുള്ള അഗസ്ത്യതീർത്ഥത്തിൽ ചെന്നു വേഗം കുളിച്ചു വരാമെന്നു വെച്ചു ഞാൻ പോയമാത്രയിൽതന്നെ, ആരോ ചിലരെല്ലാം ചാടിവന്നു വിന്ധ്യകേതുവിനേയുംകൊന്നു രാക്ഷസന്മാരെപ്പോലെ സകലമനുഷ്യരേയും കടുക്കി ദിക്കൊക്കയും ചുട്ടുപൊട്ടിച്ചുംകൊണ്ടു, അവളിപ്പോഴ് ഏതുനിലയിലാണെന്നു അറിവാൻ പ്രയാസമായിരിക്കുന്നു- ഈം എല്ലാ ദിക്കിലും ഞാൻ നല്ലവണ്ണം അന്വേഷിച്ചുനോക്കി- ആ കള്ളന്മാർ തന്നെ അവളെ കൊണ്ടുപോയോ? അതല്ല, ചുട്ടുകളഞ്ഞുവോ? ഒന്നും തന്നെ അറിഞ്ഞില്ല- നിർഭാഗ്യവാനായ ഞാൻ എന്താണിനി ചെയ്യേണ്ടതു (വിചാരിച്ചിട്ടു) ഓ! വത്സരാജാവു ചങ്ങലയിൽ നിന്നു വിട്ടു പോന്നിട്ടു പ്രദ്യോതപുത്രിയെ കൈക്കലാക്കി കൌശാംബിയിൽ എത്തീട്ടുണ്ടെന്നു കേട്ടുവല്ലോ- അവിടേക്കുതന്നെ പോയെങ്കിലോ? (നിശ്വസിച്ചു തന്റെ സ്ഥിതിയോർത്തിട്ടു) രാജപുത്രിയോടുകൂടാതെ ഞാനവിടെ ച്ചെന്നിട്ടു എന്തു പറയും? ഓ! ഉള്ളതുതന്നെ "പേടിക്കേണ്ട, ഉഗ്രവംശമഹാരാജാവ ഏററവും പ്രഹരംകൊണ്ടു പീഡിതനായിട്ടു ജീവിച്ചിരിക്കുന്നുണ്ട്" എന്നു വിന്ധ്യകേതു പറഞ്ഞിരുന്നുവല്ലോ- എന്നാലിനി സ്വാമിയുടെ അടുക്കൽ തന്നെ ചെന്നു പാദശുശ്രൂഷചെയ്തു എനിയുള്ളകാലം സഫലമാക്കട്ടെ- (ചുററിനടന്നു മേല്പട്ടുനോക്കീട്ടു) അമ്പോ! ഈ ശരൽക്കാലത്തുള്ള വെയിലിന്റെ കാഠിന്യം! നോക്കു! അനേകവിധദുഃഖങ്ങളാൽ പരിതപിക്കുന്ന എനിക്കു കൂടി ഇതു അതികഠിനമായി തോന്നുന്നു.

ഘനമാകിയ കെട്ടിൽനിന്നു വിട്ടി
ദിനനായകൻ ബത കന്യയോടുകൂടി

ഉദയാദ്രിയോടിട ചേൎന്നു ധാമമാൎന്നും
വിലസുന്നങ്ങിത വത്സരാജനേ പോൽ ൩.

(പോയി)

(ഇങ്ങിനെ വിഷ്കംഭം.)

---

(അനന്തരം രാജാവും വിദൂഷകനും പ്രവേശിക്കുന്നു)
രാജാവ—

ഭൃത്യസ്നേഹമറിഞ്ഞു, മന്ത്രിമതിതൻ
  മാഹാത്മ്യവും കണ്ടു ഞാൻ,
മിത്രശ്ശത്രുവുമൊത്തുകൂടി യറിവായ്
  പൌരാനുരാഗം പരം;
നിൎത്തീ യുദ്ധപരിശ്രമം, ശശിമുഖീ
  മാണിക്യവും കൈക്കൽ വ
ന്നെത്തി ധൎമ്മവശാൽ വരേണ്യവയതീ
  ബന്ധത്തിനാൽ വന്നു മേ ൧.

വിദൂഷകൻ—(കോപത്തോടുകൂടി) അല്ലയോ തോഴരേ! പെലയാടിമകൻ, മഹാപാപി ആ കെട്ടിയിട്ടവനെ താനെന്തിനാണ പ്രശംസിക്കുന്നതു? അവനെ ഇപ്പോഠം മദന്ന കളഭ- പുത്രനായിപ്പിടിച്ച ആനയെപ്പോലെ, ഖലഖല യെന്ന ഒച്ചയോടുകൂടിയ ഇരിമ്പുചങ്ങലയിട്ടു കെട്ടീട്ടിടറിയ കാലുകളോടും, ശൂന്യമായി ദുഷ്കരമായി സന്താപസൂചകമായ മനസ്താപത്തോടും, ക്രോധം നിമിത്തം തുറിച്ചു മിഴിച്ചിരിക്കുന്ന കണ്ണുകളോടും കൂടി വലുതായ കരം കൊണ്ടു നിലത്തു തല്ലിക്കൊണ്ടു രാത്രിയിൽപോലും അവിടുന്നു അങ്ങിനെ ഉറക്കൊഴിച്ചു കഴിച്ചില്ലെ?.

രാജാവ—വസന്തക! താനൊരു ധൃഷ്ടൻതന്നെ- ആലോചിച്ചു നോക്കു.

കണ്ടു ക്രൂരികളാറു കല്ലറയഹോ
    കണ്ടീല തന്നാനനം
പൂണ്ടു ചങ്ങലയൊച്ചകൊണ്ടഴലു നീ
    കേട്ടീല തദ്വാക്യവും
കാവൽക്കാരെ നിനച്ചിടുന്നിതവാം തൻ
    നോക്കൊന്നുമേൽക്കാതെയി
ന്നോവും ബന്ധനദോഷമായവാംഗുണം
    കാണാതെ കാണുന്നു നീ    വൃ.

വിദൂഷകൻ—(ഗർവ്വത്തോടെ) ബന്ധനമിത്ര സുഖമാണെങ്കിൽ ഉദയവർമ്മാവിനെ ചങ്ങല വെച്ചതുകൊണ്ടു കലിംഗരാജാവിന്റെ നേരെ ഇവിടുന്നു എന്തിനാണു കോപിച്ചിരിക്കുന്നതു?.



രാജാവു—(ചിരിച്ചിട്ടു) എടൊ വിഡ്ഢി! എല്ലാവരും വാസവദത്തയെ ലഭിച്ചു ബന്ധനത്തിൽനിന്നു വിട്ടുപോരുന്ന വത്സരാജാവല്ല- ആട്ടെ; ഈ കഥ നിൽക്കട്ടെ- വിന്ധ്യകേതുവിന്റെ നേരെ വിജയസേനനെ പറഞ്ഞയച്ചിട്ടു ദിവസം കുറെ അധികമായല്ലോ- അയാളുടെ അടുക്കൽ നിന്നു ഒരുത്തനും ഇതുവരെ വന്നു കണ്ടില്ല- അതുകൊണ്ടു മന്ത്രിയായ രുമണ്വാനെ വിളിക്കു- അയാളോടു ചിലതെല്ലാം പറയാനുണ്ടു.

കാവൽക്കാരത്തി—(പ്രവേശിച്ചു) മഹാരാജാവു ജയിച്ചാലും ജയിച്ചാലും- വിജയസേനനും രുമണ്വാനും പടിക്കൽ വന്നു നിൽക്കുന്നുണ്ടു.

രാജാവു—അവരെ വേഗത്തിൽ കൂട്ടിക്കൊണ്ടുവാ.

കാവൽക്കാരത്തി—മഹാരാജാവിന്റെ കല്പനപോലെ (പോയി).

(അനന്തരം രുമണ്വാനും വിജയസേനനും പ്രവേശിക്കുന്നു).

ശമണ്വാൻ—(വിചാരിച്ചിട്ട).

ദോഷങ്ങളോടിടപെടാത്തവനെങ്കിലും താൻ
ദോഷങ്ങാംചെയ്യുവനതെന്നൊരു ശങ്കയോടെ
തൽക്കാലമെങ്കിലുമുടൻ പുറമേക്കു പോയാൽ
പുക്കുന്നു ഭാസരവനീപതിതൻെറ മുമ്പിൽ ൩.

(അടുത്തുചെന്നു) മഹാരാജാവു ജയിച്ചാലും.

രാജാവ—(പീഠം ചൂണ്ടിക്കാണിച്ചു) ശമണ്വാൻ! ഇവിടെ ഇരിക്കു.

ശമണ്വാൻ—(ചിരിച്ചുകൊണ്ടു ഇരുന്നിട്ട) വിന്ധ്യകേതുവെ ജയിച്ചുവന്ന വിജയസേനൻ ഇതാ നമസ്കരിക്കുന്നു.

(വിജയസേനൻ അപ്രകാരം ചെയ്യുന്നു).

രാജാവ—(ആദരത്തോടെ ആലിംഗനംചെയ്തു) തനിക്കിപ്പോഠം സുഖക്കേടൊന്നുമില്ലല്ലൊ.

വിജയസേനൻ—തിരുമനസ്സിലെ അനുഗ്രഹത്താൽ ഇപ്പോഠം സുഖംതന്നെ.

രാജാവ—വിജയസേനാ! ഇരിക്കു.

(വിജയസേനൻ ഇരിക്കുന്നു)

രാജാവ—വിജയസേനാ! വിന്ധ്യകേതുവിൻെറ വൎത്തമാനം എന്തൊക്കെയാണു? പറയൂ.

വിജയസേനൻ—മഹാരാജാവേ! തിരുമനസ്സുകൊണ്ടു കോപിച്ചാലുള്ള അവസ്ഥയിലായി എന്നല്ലാതെ മറ്റെന്തു പറവാനാണു?

രാജാവ—എന്നാലും വിസ്തരിച്ചുതന്നെ കേഠക്കണം.

വിജയസേനൻ—മഹാരാജാവേ! എന്നാൽ കേട്ടാലും- ഇവിടെ നിന്നു ഞങ്ങാം, തിരുമനസ്സിലെ കല്പനപ്രകാരം കരിതുരഗപദാതി സൈന്യങ്ങളോടു കൂടി പുറപ്പെട്ടു മൂന്നു ദിവസംകൊണ്ടു വളരെ ദൂരം നടന്നെത്തി, പ്രഭാ

തകാലത്തിൽ വിചാരിയാതെതന്നെ ആ വിന്ധ്യകേതു വിന്റെ നേരെ ചെന്നു ചാടി.

രാജാവ—എന്നിട്ടു പിന്നെ?

വിജയസേനൻ—അനന്തരം വിന്ധ്യകേതു ഞങ്ങളുടെ സൈന്യങ്ങൾ നിലവിളികൂട്ടുന്ന കോലാഹലം കേട്ടിട്ട്, വിന്ധ്യഗുഹയിൽനിന്നു വരുന്ന സിംഹം പോലെ, സൈന്യം വാഹനം മുതലായതൊന്നും നോക്കാതെ തൽക്കാലം അടുത്തുണ്ടായിരുന്ന ചുരുങ്ങിയ സന്നാഹത്തോടുകൂടി പുറപ്പെട്ടു വന്നു, തന്റെ പേരുവിളിച്ചു പറഞ്ഞു ഘോഷിച്ചുകൊണ്ടു വേഗത്തിൽ ഞങ്ങളോടു യുദ്ധത്തിന്നു ആരംഭിച്ചു.

രാജാവ—(ആമാത്യനെ നോക്കി ചിരിച്ചിട്ടു) വിന്ധ്യകേതു ചെയ്തതു നന്നായി. എന്നിട്ടോ പിന്നെ?

വിജയസേനൻ—ഞങ്ങൾ പിന്നെ, അദ്ദേഹമിദ്ദേഹമാണെന്നു വെച്ചു മത്സരവും ഉത്സാഹവും ഒന്നുകൂടി വർദ്ധിച്ചു വലുതായ യുദ്ധത്തിൽ സഹായക്കാരെയൊക്കെ കൊടുക്കയതിന്റെ ശേഷം, അദ്ദേഹം ഏകനായിട്ടു തന്നെ സൈന്യനാശത്താൽ അധികമായ കോപത്തോടുകൂടി അതിഭയങ്കരമായ യുദ്ധം തുടങ്ങി.

രാജാവ—നന്നായി! വിന്ധ്യകേതു! വളരെ നന്നായി.

വിജയസേനൻ—മഹാരാജാവേ! എന്തിനു വളരെ പറയുന്നു. ചുരുക്കമായറിയിക്കാം.

മാറാൽക്കത്തിയിടിച്ചു പത്തിനിരയെ
   പ്പേക്ഷിച്ചു, ബാണങ്ങളാൽ
ദുരത്തശ്വസമൂഹമങ്ങിനെ ഗ്രഗ
   ക്കൂട്ടം കണക്കോട്ടിയും
നാനാസ്ത്രങ്ങളുതിർത്തുകൊണ്ടു തരസാ
   വാളും കരത്തിൽപിടി

ച്ചാനക്കൂട്ടമൊടിച്ചു വാഴനിരയോ
ടൊപ്പിച്ചു തപ്പാതവൻ ൧൦.

മിന്നും വാളിനുചേൎന്ന കാന്തി കലരു
ന്നംസങ്ങളോടൊത്തുള്ളവൻ
സൈന്യങ്ങൾക്കതിതാപമിങ്ങിനെയഹോ
ചേൎത്തീടിനാനേകനായ്
പിന്നീടായുധമേറ്റു മാറു നുറുകി
പ്പോയിട്ടതിക്ഷീണനായ്
തീൎന്നിട്ടുള്ളൊരു വിന്ധ്യകേതുനൃപനേ
ക്കൊന്നീടിനേൻ പോരിൽഞാൻ ൧൧.

രാജാവ—രുമണ്വാൻ! സൽപുരുഷോചിതമായ വഴിക്കു ചെന്നു ചേൎന്ന വിന്ധ്യകേതുവിന്റെ മരണത്താൽ സത്യമായിട്ടും നാം ലജ്ജിതനായി ഭവിക്കുന്നു.

രുമണ്വാൻ—ഗുണത്തിൽ മാത്രം മനസ്സു വെക്കുന്നോ ഇവിടുത്തെപ്പോലെയുള്ളവൎക്കു ശത്രുവിന്റെ ഗുണങ്ങളും സന്തോഷത്തെ ജനിപ്പിക്കുന്നു.

രാജാവ—വിജയസേനാ! ഈ സന്തോഷത്തിന്റെ ഫലം കാണിച്ചു കൊടുപ്പാൻ തക്കവണ്ണം വിന്ധ്യകേതുവിന്നു മക്കൾ വല്ലവരുമുണ്ടോ?.

വിജയസേനൻ—മഹാരാജാവേ! അതും അറിയിക്കാം- വിന്ധ്യകേതുവിനെ പരിവാരങ്ങളോടുകൂടി സംഹരിച്ചതിൽപിന്നെ അദ്ദേഹത്തിന്റെ ഭാൎയ്യമാരെല്ലാം അദ്ദേഹത്തോടു കൂടിമരിച്ചു- ജനങ്ങളൊക്കെ വിന്ധ്യമലയിലേക്കു ഓടിപ്പോയി- ഇപ്രകാരം അപ്രദേശമെല്ലാം ശൂന്യമായി തീൎന്നസമയം "അയ്യോ അച്ഛാ! അയ്യോ അച്ഛാ! എന്നിങ്ങിനെ കരഞ്ഞു പറഞ്ഞു കൊണ്ടു ആഭിജാത്യാനുരൂപയായ ഒരു കന്യകയെ വിന്ധ്യകേതുവിന്റെ ഗൃഹത്തിൽ ക

ണ്ടു- അവളുദ്ദേഹത്തിന്റെ മകളാണെന്നുവെച്ചു ഞങ്ങാം ഇങ്ങട്ടേക്കു കൂട്ടിക്കൊണ്ടുവന്നു പടിക്കൽ നിറുത്തീട്ടുണ്ടു- എന്നി അവളേകുറിച്ചു മഹാരാജാവുതന്നെ പ്രമാണം.

രാജാവു—യശോധരേ! നീ വേഗത്തിൽ പോയിട്ടു ഇവളേ വാസവദത്തയുടെ അടുക്കൽ കൊണ്ടയാക്കണം- "ദേവിയുടെ സഹോദരിയേപ്പോലേ ഇവളേയും നോക്കി രക്ഷിച്ചു, യോഗ്യതപ്പെട്ട കന്യകകൾ വേണ്ടുന്ന വിധം ഗീതവാദ്യനൃത്താദികളെല്ലാം അഭ്യസിപ്പിച്ചു, ഭർത്താവുണ്ടാവേണ്ടുന്ന കാലം വന്നാൽ എന്നേ ഓൎമ്മപ്പെടുത്തണം" എന്നു ദേവിയോടു പറയുകയും വേണം.

കാവൽക്കാരത്തി—മഹാരാജാവുകല്പിക്കുംപോലേ

(പോയി)

(അണിയറയിൽ സ്തുതിപാഠകൻ)

സ്നാനത്തിനായി വേണ്ടുനാവ മുഴുവനൊരു
കന്നു വേശ്യാജനത്തി
നായാസത്താലഴിഞ്ഞീടിന വസനമതി
നാലിൽനിന്നിട്ടമന്ദം
തുളിച്ചാടി പ്പുറത്തായിയ മുലനിരയാൽ
സാല്പ്പകംഭങ്ങാം വേറി
ട്ടാനിട്ടുണ്ടെന്നു തോന്നും വിധമിതവിലസീ
ടുന്നതേ സ്നാനശാലാ ൫൨.

രാജാവു—(മെല്ലെനോക്കീട്ടു) അല്ലാ ആദിത്യൻ ആകാശമദ്ധ്യത്തിൽ എത്തിക്കഴിഞ്ഞുവോ? ഇപ്പോഴാകട്ടെ.

മീഞ്ചാട്ടംകൊണ്ടു തോന്നുന്നകമിതു തിളെ
കുന്നപോലക്കതാപാൽ
ചാഞ്ചാട്ടംകൊണ്ടുവക്കെത്തമില്ല മിതകടപോൽ
പീലിയാക്കുന്നു മെയ്യും

ആളുന്നൂ തന്മരത്തിൻ തടസലിലരസാൽ
ഛായയേ മാൻകിടാവും
തങ്ങാതെ ചഞ്ചരീകാവലി കരികവിളം കൈ
വിട്ടു കാതാന്റിടുന്നു    ൧൩.

രുമണ്വൻ! വേഗം എഴുനില്ക്കു- അകത്തുപോയി വേണ്ടുന്ന കർമ്മങ്ങളെല്ലാം കഴിച്ചു വിജയസേനനെ സൽക്കരിച്ചു കലിംഗരാജാവിനെ സംഹരിപ്പാൻ പറഞ്ഞയക്കുക.

(എല്ലാവരും പോയി)

(ഇങ്ങിനെ ഒന്നാമങ്കം)



## രണ്ടാമങ്കം.

(അനന്തരം വിദൂഷകൻ പ്രവേശിക്കുന്നു)

വിദൂഷകൻ—ഉപവാസവ്രതത്തോടു കൂടിയ വാസവദത്താദേവി, സ്വസ്തിവാചനത്തിനുവേണ്ടി എന്നെ ക്ഷണിപ്പാൻ പോകുന്നുവെന്നു ഇന്ദീവരിക പറകയുണ്ടായി- അതുകൊണ്ടു ധാരാഗൃഹോദ്യാനത്തിലുള്ള കുളത്തിൽചെന്നു കുളിച്ചു ദേവിയുടെ അടുക്കൽ പോയി കോഴി കരയട്ടേ- അല്ലെങ്കിൽ നമ്മെപ്പോലെയുള്ള ബ്രാഹ്മണർക്കു കോവിലകത്തു നിന്നു എങ്ങിനെ പ്രതിഗ്രഹം കിട്ടും- (അണിയറെക്കു നേരെ നോക്കീട്ടു) ദേവിയുടെ വിരഹകാലത്തിങ്കലുള്ള വിനോദത്തിന്നു വേണ്ടി തോഴരിപ്പോൾ ധാരാഗൃഹോദ്യാനത്തിലേക്കുതന്നെ പുറപ്പെട്ടുകഴിഞ്ഞുവോ? എന്നാൽ തോഴരോടുകൂടിതന്നെ പോയിട്ടു പറഞ്ഞതുപോലെ ചെയ്യാം.

(അനന്തരം വിരഹിയായ രാജാവു പ്രവേശിക്കുന്നു)

രാജാവ—

ക്ഷീണിച്ചും താലിമാത്രം ഗളതലമതിലാ
        ണ്ടൊച്ച പൊങ്ങാതുരച്ചും
ചേണററുംകൊണ്ടുഷസ്സിൻ പെട്ടമൊഴ വിധുവേ
        വക്ത്രകാന്ത്യാ ജയിച്ചും
കാണാനായ്‍ നോൻപു നോററിട്ടതിധൃതി കലരും
        കാന്തയെ പുത്തനായി
കാണും പ്രേമത്തൊടൊത്തുള്ളവളൊടു കിടയായ്‍
        കാണ്മവാൻ കൌതുകം മേ ൧.

വിദൂഷകൻ—(അടുത്തുചെന്നു) അവിടത്തേക്കു നല്ലതു വരട്ടെ.

രാജാവ—(നോക്കീട്ടു) വസന്തകാ! തനിക്കു എന്താണു ഒരു സന്തോഷമുള്ളതുപോലെ തോന്നുന്നത.

വിദൂഷകൻ—ബ്രാഹ്മണനേ ദേവി പൂജിപ്പാൻ പോകുന്നു.

രാജാവ—അതുകൊണ്ടു എന്താണു?

വിദൂഷകൻ—(ഗർവ്വത്തോടെ)നാലും, അഞ്ചും, ആറും വേദങ്ങൾ പഠിച്ചിട്ടുള്ള അനേകം ബ്രാഹ്മണരുള്ള കോവിലകത്തു വെച്ചു ദേവിയുടെ അടുക്കൽ നിന്നു ഒന്നാമതായിത്തന്നെ സ്വസ്തിവായനം മേടിപ്പാൻ തക്ക യോഗ്യതയുള്ള ബ്രാഹ്മണനാണു ഞാൻ.

രാജാവ—(ചിരിച്ചിട്ടു) വേദത്തിന്റെ എണ്ണം കൊണ്ടുതന്നെ ബ്രാഹ്മണ്യം അറിയിച്ചു കഴിഞ്ഞുവല്ലോ, ആട്ടെ, മഹാബ്രാഹ്മണാ! വരു- ധാരാഗൃഹോദ്യാനത്തിലേക്കു പോകുക.

വിദൂഷകൻ—മഹാരാജാവ കല്പിക്കുമ്പോലെ.

രാജാവ—എന്നാൽ മുമ്പിൽ നടക്കു.

വിദൂഷകൻ—വരു- പോക- (ചുററി നടന്നു നോക്കീട്ട) അല്ലയോ തോഴരെ! നോക്കു ഇടവിടാതെ പൊഴിഞ്ഞുകൊണ്ടിരിക്കുന്ന പലമാതിരി പുഷ്പങ്ങളെക്കൊണ്ടു മനോഹരമായ പാറപ്പുറത്തോടും, സൌരഭ്യം കൊണ്ടു വന്നു ചേൎന്നിരിക്കുന്ന വണ്ടുകളുടെ കനംകൊണ്ടു കലഞ്ഞതായ, ഏരഞ്ഞിമരത്തിലുള്ള പിച്ചകവള്ളികളോടും, താമരപൂവിൻെറ മണത്തോടു കൂടിവരുന്ന കാററുതട്ടി വിടൎന്ന ചെമ്പരത്തി പൂക്കളോടും, ഇടതിങ്ങി നിറഞ്ഞിരിക്കുന്ന പച്ചിലമരത്തിൻെറ തണലോടും കൂടിയ ധാരാഗൃഹോദ്യാനത്തിൻെറ ഭംഗിനോക്കു.

രാജാവ—സഖേ! താൻ പറഞ്ഞതു ശരിയാണ- ഇതാ ഇവിടെ

ചേമന്തിപ്പൂക്കൾകൊണ്ടീ സ്ഥലമതു തളിരാൽ
    ഛന്നമാണെന്നു തോന്നും
പാലപ്പൂവിൻെറ ഗന്ധം ഗജമദജലമാ
    ണെന്നു ശങ്കിച്ചുപോകും
വണ്ടിൻകൂട്ടം, പൊഴിഞ്ഞീടിന കമലരജ
    സ്സേററു പിംഗാംഗരാഗം
പൂണ്ടുംകൊണ്ടങ്ങു പാടുന്നിതു മധുമദമോ
    ടൊത്തിതവ്യക്തവാക്കായ്    ൨

വിദൂഷകൻ—അല്ലയോ തോഴരേ! ഇതുംകൂടി നല്ലവണ്ണം നോക്കു- ഇടവിടാതെ പൊഴിഞ്ഞുകൊണ്ടിരിക്കുന്ന പുഷ്പങ്ങളോടു കൂടിയ ഒരു പാലമരം, ഇപ്പോഴും ഇലകളുടെ ഉള്ളിൽനിന്നു മഴ കഴിഞ്ഞ ഉടനെ ഇററിവീഴുന്ന വെള്ളത്തുള്ളികളോടുകൂടിയതാണോ എന്നു തോന്നും.

രാജാവ—താനീ സദൃശപ്പെടുത്തിപ്പറഞ്ഞതു ശരിയാണ. വൎഷകാലത്തോടുവളരെസാദൃശ്യമുണ്ട-എന്തെന്നാൽ.

നെന്മേനിപ്പൂവിനെക്കാൾ പ്രഭകലരുമിള
 മ്പുല്ലിനാലേ മൂടതാം
ചെമ്മേ ചേൎന്നിട്ടു കേടറ്റൊരു മരതകര
 ത്നത്തിന്നൊപ്പമായി,
വീണീടും ചെമ്പരത്തിക്കുസുമനിരകളോ
 ടൊത്തിടുന്നിപ്രദേശം
കാണുന്നുണ്ടിന്ദ്രഗോപപ്പുഴുനിവഹമഹോ
 കൂടി വാഴുന്നപോലേ ൩.

(അനന്തരം ദാസി പ്രവേശിക്കുന്നു)

ദാസി—വാസവദത്താദേവി എന്നോടു കല്പിക്കയു ണ്ടായി "എടീ ഇന്ദീവരികേ ഞാനിന്നു അഗസ്ത്യമഹൎഷി യെ പൂജിപ്പാൻ പോകുന്നു- അതുകൊണ്ടു നീ പോയി ചേമന്തിപ്പൂമാലകെട്ടിക്കൊണ്ടു വരണം-ഈ ആരണ്യകയും ധാരാഗൃഹോദ്യാനത്തിലുള്ള താമരപ്പൂക്കൾ, വൈകുന്നേരം കൂമ്പിപ്പോകുന്നതിന്നു മുൻപായിട്ട്, വേഗത്തിൽ പറച്ചുകൊ ണ്ടുവരട്ടെ" എന്നു- ഈ സാധുവിന്നു ആ കുളം അത്ര പരി ചയമില്ലാത്തതുകൊണ്ടു ഞാനവളെ കൂട്ടിക്കൊണ്ടുപോക ട്ടെ- (അണിയറെക്കു നേരേ നോക്കീട്ടു) ആരണ്യകേ! ഇ വിടെ ഇങ്ങട്ടുവരു.

(അനന്തരം ആരണ്യക പ്രവേശിക്കുന്നു)

ആരണ്യക—(കണ്ണുനീരോടേ വ്യാകുലപ്പെട്ടു വിചാ രം) ഞാനിങ്ങിനെയുള്ള വംശത്തിൽ ജനിച്ചു മററുള്ളവരോടു ആജ്ഞാപിച്ചുകൊണ്ടിരുന്ന എനിക്കിപ്പോൾ അന്യന്റെ കല്പന കേൾക്കേണ്ടിവന്നുവല്ലൊ- ദൈവത്തിന്നു ഇനി തേ ചെയ്യുകൂടുവെന്നില്ല- അല്ലെങ്കിൽ, ഇതെന്റെ ദോ ഷംതന്നെയാണല്ലൊ- ഇതെല്ലാം അറിഞ്ഞിട്ടും ശരീര ത്തെ നശിപ്പിക്കാതിരുന്നില്ലേ? എനി ഇപ്പോൾ എന്താണ ചെയ്യേണ്ടതു? ഞാൻ വിചാരിച്ചതു ചെയ്യുന്നതാണെങ്കിൽ

അത അസാദ്ധ്യമാണ. വിലപിടിച്ചതായ വംശത്തെ വെളിവാക്കിത്തീൎത്തു തന്നത്താനെ നിസ്സാരമാക്കുന്നതും ഭംഗിയല്ല. എല്ലാം പറഞ്ഞതുപോലെ ചെയ്യുതന്നെ അല്ലാതെ എനിയെന്താണ ഗതി.

ഇന്ദീവരിക—ആരണ്യകെ! ഇവിടെവരു.

ആരണ്യക—ഇതാ ഞാൻ വരുന്നു. (തളൎച്ച നടിച്ചു) കുളത്തിലേക്ക എനിയും ദൂരമുണ്ടോ?.

ഇന്ദീവരിക—ഈ ചേമന്തിത്തോട്ടത്തിന്റെ മറവിലാണ. വരു. നാം ഇറങ്ങുക. (ഇറങ്ങുന്നതായി നടിക്കുന്നു).

രാജാവ—സഖേ! മറെറന്താണതാൻ വിചാരിക്കുന്നതു? വൎഷകാലത്തോടു വളരെ സാദൃശ്യമുണ്ടെന്നാണ പറഞ്ഞത. ('നെന്മേനിപ്പൂവിനെക്കാൾ' എന്ന പദ്യം ഒന്നുകൂടി ചൊല്ലുന്നു.)

വിദൂഷകൻ—(ഈൎഷ്യത്തോടെ) അതുമിതും നോക്കിക്കൊണ്ട അവിടുത്തേക്ക വിരഹനിൎഭരമായ മനസ്സിനെ വിനോദിപ്പിക്കുന്ന തിരക്കാണ. ബ്രാഹ്മണനായ എനിക്ക പിന്നെ, സ്വസ്തിവാചനത്തിനുള്ള സമയം അതിക്രമിക്കുന്നു. ഞാനെനി വേഗം കുളത്തിൽ ചെന്നു കുളിച്ചു ദേവിയുടെ അടുക്കൽചെന്നു ഹാജരാവട്ടെ.

രാജാവ—എടൊ വിഡ്ഢി! നോമിപ്പോൾ കുളത്തിന്റെ സമീപം എത്തിക്കഴിഞ്ഞു. ഇങ്ങിനെ അനേകെന്ദ്രിയങ്ങൾക്ക ഉണ്ടാകുന്ന സുഖത്തെ അനുഭവിച്ചിട്ടും താൻ കാണുന്നില്ലല്ലൊ നോക്കു.

കാന്താമഞ്ജീരമഞ്ജുക്വണിതമൊടെതിരാ
    മന്നാരണ്യം ചെവിക്കും
കാന്ത്യാ തീരദ്രുമത്തിൻനിരയുടെ യിടയിൽ
    കൂടവെ കണ്ടിടുന്നു

ഉത്കൻ സൌധങ്ങളാലെ നയനമതിനുമേ
താമരപ്പൂമണത്താൽ
മൂക്കിന്നും വാരിതട്ടീട്ടിളകിന ചെറുകാ
റേററു സൌഖ്യംമെയിക്കും ൫.

വരു- കുളത്തിന്റെ കരെക്കു ചെല്ലുക- (ചുററിനടന്നു നോക്കീട്ടു) സഖേ! നോക്കു നോക്കു.

ഹൃദ്യങ്ങളായ കമലങ്ങളൊടൊത്തുകൊണ്ടു
മദ്ധ്യാതിനിർമ്മലമതായ കുളം നിനച്ചാൽ
ഉദ്യാനദേവതയുടേ നയനം കണക്കേ
സാദ്ധ്യാ മുദം മമ തരുന്നിത നോക്കിടുമ്പോൾ ൬.

വിദൂഷകൻ—(കൌതുകത്തോടേ) അല്ലേ തോഴരേ! നോക്കു- നോക്കു- പുഷ്പസൌരഭ്യത്തോടുകൂടിയ വണ്ടിന്റെ നിരപോലെയുള്ള തലമുടിയോടും, പവിഴവള്ളിപോലെ ചുകന്ന കരപല്ലവത്തോടും, ഭംഗിയിൽ കൃശമായി മനോഹരമായ ബാഹുലതയോടും കൂടി സത്യമായിട്ടും പ്രത്യക്ഷമായികാണുന്ന ഉദ്യാനദേവതയേപ്പോലെയുള്ള ഈ സ്ത്രീ ഏതാണു?.

രാജാവു—(കൌതുകത്തോടേ നോക്കീട്ടു) അളവററ രൂപലാവണ്യംകൊണ്ടിവൾ എനിക്കു അനേകവിധസംശയങ്ങളെ ജനിപ്പിക്കുന്നു- സത്യമായിട്ടും എനിക്കിവളേ മനസ്സിലായില്ല- നോക്കു!.

അല്ലാ! പാതാളമിക്കിന്നരഗതരുണിതാൻ
വന്നിതോ പാരു കാണ്മാ
നില്ലാ, പാതാളലോകത്തിവളൊടു സമയാം
നാരിയെ കണ്ടതില്ല?
ഉല്ലാസത്താൽ നിലാവിങ്ങിനെ മറവുകയാ
മല്ല രാവല്ലയിപ്പോൾ

നല്ലാരിയാതിനെപ്പോൽ കരസരസിജമൊ
ന്നാരഹോ ചാരുഗാത്രീ          ൬.

വിദൂഷകൻ—(സൂക്ഷിച്ചു നോക്കീട്ട) ഇവാം ദേവി യുടെ ദാസിയായ ഇന്ദീവരികയാണല്ലൊ- ഈ വള്ളിക്കുടിൽ മറഞ്ഞു നിന്നു നോക്കുക.

(രണ്ടാളും അങ്ങിനെചെയ്യുന്നു.)

ഇന്ദീവരിക—(താമരയില പറിച്ചതായി നടിച്ചു) ആരണ്യകെ! ഭവതി താമരപ്പൂവു പറിക്കു- ഞാനീത്താമരയിലയിൽ ചേമന്തിപ്പൂക്കാം പറിച്ചു ദേവിയുടേ അടുക്കൽ പോകട്ടെ.

രാജാവു—സഖേ! വർത്തമാനം പറയുകയാണെന്നു തോന്നുന്നു- മനസ്സിരുത്തി കേൾക്കുക- ഒരു സമയം വിവരം ഒക്കെ അറിയാം.

(ഇന്ദീവരിക പോകുവാൻ ഭാവിക്കുന്നു)

ആരണ്യക—അല്ലെ- ഇന്ദീവരികെ! എനിക്കിവിടെ നിന്നോടുകൂടാതെ ഇരിപ്പാൻ ധൈര്യക്കുമൊണു.

ഇന്ദീവരിക—(ചിരിച്ചിട്ട) ഇപ്പൊാം ദേവി പറഞ്ഞു ഞാൻ കേട്ടതു പോലെയായാൽ പിന്നെ ഭവതി എന്നോടു കൂടാതെ വളരെ ദിവസം ഇരിക്കേണ്ടി വരുമെല്ലോ.

ആരണ്യക—(വിഷാദത്തോടെ) ദേവി എന്താണു പറഞ്ഞതു?.

ഇന്ദീവരിക—'വിന്ധ്യകേതുവിൻെറ മകളായ ഇവാംക്കു ഭർത്താവുണ്ടാവേണ്ടുന്ന കാലംവന്നാൽ എന്നെ ഓമ്മയാക്കണ'മെന്നു അപ്പോാംതന്നെ മഹാരാജാവു എന്നോടു പറഞ്ഞിരുന്നു- എനി ഇപ്പോാം അവിടെ ഓമ്മയാക്കട്ടെ- എന്നാൽ പിന്നെ ഇവാംക്കു ഭർത്താവിനെ ഉണ്ടാക്കുവാൻ ശ്രമിക്കുമെല്ലൊ'' എന്നാണു.

രാജാവു—(സന്തോഷത്തോടെ) ഇവളാവിന്ധ്യകേതുവിന്റെ മകളാണെ? (പശ്ചാത്താപത്തോടെ) ഇത്രനാളും ഞാൻ വഞ്ചിതനായിപ്പോയല്ലൊ- സഖേ! കാണുന്നതിന്നു യാതൊരു തരക്കേടുമില്ലാത്ത കന്യകയാണിവാം- അതുകൊണ്ടു ഇപ്പോഠം സംശയിക്കാതെതന്നെ നോക്കാം.

ആരണ്യക—(ദ്വേഷ്യപ്പെട്ടു ചെവി പൊത്തീട്ടു) എന്നാൽനീ പോയ്ക്കോ-അസംബന്ധം പറയുന്നനിന്നൊകൊണ്ടു ഒരു കാൎയ്യവുമില്ല.

(ഇന്ദീവരിക മാറി നിന്നു പൂപ്പറിക്കുന്നതായി നടിക്കുന്നു)

രാജാവു—അമ്പൊ! ധീരതകൊണ്ടു ആഭിജാത്യത്തെ വെളിവാക്കുന്നു- സഖേ! ഇവളുടെ ശരീരസ്പൎശനസുഖത്തെ അനുഭവിപ്പാൻ പോകുന്നവൻ ഭാഗ്യവാൻതന്നെ.

(ആരണ്യക താമരപ്പൂ പറിക്കുന്നതായി നടിക്കുന്നു)

വിദൂഷകൻ—അല്ലേ തോഴരേ! നോക്കു, നോക്കു, ആശ്ചൎയ്യമാശ്ചൎയ്യം- പൂപ്പറിക്കുന്ന ഇവളിതാ വെള്ളം തട്ടിയിളകുന്ന കയ്യിന്റെ കാന്തികൊണ്ടു താമരയുടെ ശോഭയെ മങ്ങിക്കുന്നു.

രാജാവു—സഖേ! പരമാൎത്ഥംതന്നെയാണിതു; നോക്കു.

നന്നായ് പീയൂഷധാരെക്കെതിരതി സുഖമി
 ക്കണ്ണുകഠംക്കായ് കൊടുക്കു
ന്നൊന്നല്ലോൎത്താൽ മുലക്കച്ചയതഴിയുകയാൽ
 കൌതുകം പാരമേകി
ചന്ദ്രശ്രീപൂണ്ടൊരിക്കാമിനിയുടെയ കര
 സ്പൎശനം മാറു മേറി
ട്ടിന്നീ പത്മങ്ങഠം ക്രമ്പാത്തു പരിപരമാ
 ശ്ചൎയ്യമായ് തോന്നിടുന്നു ൧.

ആരണ്യക—(ഭ്രമരബാധയേ നടിച്ച) അയ്യയ്യോ! കഷ്ടം! കഷ്ടം!! ചില ദുഷ്ടഭ്രമരങ്ങളിതാ താമരപ്പൊയ്കയേ വിട്ടകളഞ്ഞു കരിങ്കുവലയപ്പൂക്കളിൽ ചെന്നു വണിട്ടും എന്നെ വല്ലാതെകണ്ടു ബാധിച്ചു ഉപദ്രവിക്കുന്നു- (ഉത്തരീയംകൊണ്ടു മുഖം മറച്ചു ഭയത്തോടേ) അല്ലേ! ഇന്ദീവരികെ! എന്നെ രക്ഷിക്കണേ- രക്ഷിക്കണേ- ഇതു ദുഷ്ടഭ്രമരങ്ങളിതാ ഉപദ്രവിക്കുന്നു.

വിദൂഷകൻ—അല്ലേ തോഴരേ! അവിടുത്തെ മനോരഥമെല്ലാം സാധിച്ച കൂട്ടത്തിലായി- ആ പെലയാടി മകൾ വരുന്നതിന്നു മുമ്പുതന്നെ അവിടുന്നു മിണ്ടാതെ അടുത്തു ചെല്ലു- വെള്ളത്തിൻെറ ശബ്ദം കൊണ്ടു കാലടിയൊച്ച കേൾക്കാതെ ഇന്ദീവരിക വന്നുവെന്നുവെച്ചു അവൾ ഇവിടുത്തെ ആലിംഗനം ചെയ്യും.

രാജാവ—നല്ലതു സഖെ! നല്ലത- കാലാനുരൂപമായിട്ട ഉപദേശിച്ചുവല്ലൊ-(ആരണ്യകയുടേ അടുക്കൽ ചെല്ലുന്നു)

ആരണ്യക—(കാലടിയൊച്ച കേട്ടതായി നടിച്ച) ഇന്ദീവരികേ! വേഗംവാ- വേഗംവാ- ദുഷ്ടഭ്രമരങ്ങളേക്കൊണ്ടു ഞാൻ കഷ്ടപ്പെട്ടു- (രാജാവിനെ ആലിംഗനം ചെയ്യുന്നു)

(രാജാവും കണ്ണാലിംഗനം ചെയ്യുന്നു.)

(ആരണ്യക ഉത്തരീയം മുഖത്തിൽനിന്നെടുത്തു രാജാവിനെ നോക്കാതെ വണ്ടുകളെ കാണുന്നതായി നടിക്കുന്നു.)

രാജാവ—(തൻെറ ഉത്തരീയംകൊണ്ടു വണ്ടുകളെ തെളിച്ച.)

വേണ്ടാ വിഷാദമയി ഭീരു! സുഗന്ധമോഹം
കൊണ്ടാണു വണ്ടുകൾ പതിപ്പതു വക്ത്രപത്മേ

ഇന്ദീവരയേന ചപലാക്ഷിയുഗത്തൊടൊത്തി
ട്ടിന്ദീവരാള വിതറീടുകിൽ വിട്ടുപോമോ വൃ.

ആരണ്യക—(രാജാവിനെക്കണ്ടു ഭയം നടിച്ചു) അ
ല്ലാ! ഇത ഇന്ദീവരികയല്ലേ? (ഭയത്തോടെ രാജാവിനെ
വിട്ടു മാറിനിന്നു) ഇന്ദീവരികേ! വേഗം വാ- വേഗം വാ-
എന്നെ രക്ഷിക്കണേ.

വിദൂഷകൻ—കൊള്ളാം! ഭൂമണ്ഡലം മുഴുവൻ രക്ഷി
പ്പാൻ സമർത്ഥനായ വത്സരാജാവു നിന്നെ രക്ഷിക്കുന്ന
സമയം ദാസിയായ ഇന്ദീവരികയേ വിളിച്ചു കരയുക
യാണോ?.

(രാജാവു 'വേണ്ടാവിഷാദം' എന്നൊന്നുകൂടി ചൊ
ല്ലുന്നു.)

ആരണ്യക—(രാജാവിനെനോക്കി അനുഗ്രഹത്തോ
ടും ലജ്ജയോടും കൂടി-വിചാരം) അച്ഛനെന്നെക്കൊടുപ്പാ
ൻ നിശ്ചയിച്ചിരുന്ന മഹാരാജാവ ഇതാണല്ലൊ- അച്ഛനു
ള്ള പക്ഷപാതം ഉചിതം തന്നെ- (പാരവശ്യം നടിക്കുന്നു.)

ഇന്ദീവരിക—ആരണ്യകയെ ദുഷ്ടമധുകരങ്ങൾചെ
ന്നു കഷ്ടപ്പെടുത്തിയല്ലൊ- അതുകൊണ്ടു അടുത്തുചെന്നു
ആശ്വസിപ്പിക്കട്ടെ- ആരണ്യകേ! ഭയപ്പെടേണ്ട- ഇതാ
ഞാനെത്തിച്ചായി.

വിദൂഷകൻ—മാറിനില്ക്ക! മാറിനിൽക്ക! ഇതാ ഇന്ദീ
വരിക എത്തിക്കഴിഞ്ഞു- ഒരു വിവരമെല്ലാം ദേവിയുടെ
അടുക്കൽ ചെന്നു സംസാരമാകും- (ചൂണ്ടിക്കാണിച്ചു) ഒരു
വാഴത്തോട്ടത്തിൽചെന്നു കുറച്ചുനേരം ഇരിക്കുക.

(രണ്ടാളും അങ്ങിനെ ചെയ്യുന്നു.)

ഇന്ദീവരിക—(അടുത്തുചെന്നു കവിളുകളിൽ തലോ
ടിക്കൊണ്ടു) അല്ലേ ആരണ്യകേ! വണ്ടുകളിങ്ങിനെ വന്നു

ഉപദ്രവിക്കുന്നതു താമരപ്പൂപ്പോലെയുള്ള യുവതിയുടെ മുഖത്തിന്റെ ദോഷമാണ- (കൈകോൎത്തുപിടിച്ചു) എനിപ്പോകുക- പകലവസാനിച്ചുവല്ലൊ.

(പോകുന്നതായി നടിക്കുന്നു)

ആരണ്യക—(വാഴത്തോട്ടത്തിലേക്കു നോക്കീട്ടു) അല്ലെ ഇന്ദീവരികെ! വെള്ളത്തിന്റെ അതികഠിനമായ തണുപ്പുകൊണ്ടു ഊരുസ്തംഭം സംഭവിച്ചപോലെ ഇരിക്കുന്നു- അതുകൊണ്ടു പതുക്കെപ്പതുക്കെ നടക്കാം.

ഇന്ദീവരിക—അങ്ങിനെയാവട്ടെ.

(രണ്ടാളും പോയി)



വിദൂഷകൻ—വരു പോകുക- പെലയാടിമകൾ ഇന്ദീവരിക അവളെക്കൂട്ടിക്കൊണ്ടു പൊയിക്കഴിഞ്ഞുവല്ലോ.

രാജാവു—(നിശ്വസിച്ചിട്ടു) അല്ലാ പോയിക്കഴിഞ്ഞുവോ? സഖേ! വസന്തക! വിചാരിച്ച കാൎയ്യം വിഘ്നം കൂടാതെ നിൎഭാഗ്യവാന്മാൎക്കു സാധിക്കുന്നതല്ലല്ലൊ (നോക്കീട്ടു) സഖേ! നോക്കു- നോക്കു.

കുമ്പി കണ്ടകനിരയോ
ടിമ്പമൊടൊത്തുള്ള താമരക്കൂട്ടം
സമ്പ്രതി യവളുടെ കരതല
സമ്പൎക്കസുഖത്തെയോൎമ്മയാക്കുന്നു. ൩.

എനിയൊരിക്കൽ അവളെ കാണ്മാനെന്താണ ഉപായം.

വിദൂഷകൻ—അവിടുന്നിപ്പോൾ പാവയെ പൊട്ടിച്ചുകളഞ്ഞു കരയുകതന്നെയാണ- ഠരം വിഡ്ഢിബ്രാഹ്മണൻ പറഞ്ഞതുപോലെ ചെയ്തില്ലല്ലൊ.

രാജാവു—ഞാനെന്താണ ചെയ്യാതിരുന്നതു?

വിദൂഷകൻ—അതുതന്നെ ഇപ്പോഴും മനസ്സിലായില്ലയോ? മിണ്ടാതെ അടുത്തു ചെല്ലണമെന്നു ഞാൻ പറഞ്ഞിരുന്നില്ലേ? എന്നിട്ടോ, അവിടുന്ന അപകടത്തിൽ ചാടിച്ചെന്നു കളവു കാണിപ്പാനറിഞ്ഞുകൂടാതെ "വേണ്ടാവിഷാദം" എന്നും മറ്റും ശകാരിച്ചു നിലവിളിക്കയല്ലേ ചെയ്തതു? എന്നിട്ടിപ്പോഴും കരയുന്നു! ഉപായം ചോദിക്കുന്നു!!.

രാജാവ—ആശ്വസിപ്പിച്ചതു ശകാരിക്കുകയാണെന്നോ വിഡ്ഢി! പറയുന്നതു?.

വിദൂഷകൻ—വിഡ്ഢിയാരാണെന്നു അറിഞ്ഞുവല്ലോ- എന്നി ഇവിടെ ഇരുന്നിട്ടെന്താണ? ആദിത്യൻ അസ്തമിക്കാറായി- വരു- അകത്തേക്കു പോക.

രാജാവ—(നോക്കീട്ടു) ഓ! പകൽ കഴിഞ്ഞപോലെയായി- ഇതാ- ഇപ്പോഴും,

പൊൽത്താരിൻകാന്തി കൈക്കൊണ്ടിതടിനരുചിയി
 കാന്തയെപ്പോൽഗമിച്ചു
മാർത്താണ്ഡൻ തന്റെ ബിംബം മമ മനമതുപോൽ
 രാഗമോടൊത്തുചേർന്നു
ചിത്തത്തിൽ കാന്തയെപ്പാർത്തഹമിവ മരുവീ
 ടുന്നഹോ ചക്രവാകം
ചീർത്തിടുന്നോരിരുട്ടായ് ഭുവനമതിലെന്നി
 ക്കെന്നപോൽ ദിക്കശേഷം ൨൦.

(എല്ലാവരും പോയി)

(ഇങ്ങിനെ രണ്ടാമങ്കം)

## മൂന്നാമങ്കം.

(അനന്തരം മനോരമ പ്രവേശിക്കുന്നു)

മനോരമ—"അല്ലേ മനോരമേ! ആര്യപുത്രന്റേയും എന്റേയും വർത്തമാനത്തെ സാംകൃത്യായനി ഒരു നാടകമാക്കി ഉണ്ടാക്കീട്ടുള്ളതിൽ അഭിനയിച്ചതു കഴിച്ചു ബാക്കിയുള്ളത ഇന്നു കൌമുദീമഹോത്സവത്തിൽ നിങ്ങൾ അഭിനയിക്കണം"എന്നു വാസവദത്താദേവി എന്നോടു കല്പിക്കയുണ്ടായി- ഇഷ്ടതോഴിയായ ആരണ്യക ഇന്നലെ മനസ്സുകേടായിട്ടു ഉമ്പില്ലാതെയാണ അഭിനയിച്ചത- വാസവദത്താവേഷം കെട്ടി അവളിനിയും അങ്ങിനെ ചെയ്യുന്നാപക്ഷം നിശ്ചയമായിട്ടു ദേവി ദ്വേഷ്യപ്പെടും- അതു കൊണ്ടു അവളെ എവിടെവെച്ചാണ ഒന്നു കണ്ടു ശകാരിക്കേണ്ടത? (നോക്കീട്ട) ആരണ്യകയിതാ തന്നത്താനെ ചിലതെല്ലാം പറഞ്ഞുകൊണ്ടു കുളത്തിന്റെ വക്കിലുള്ള വാഴത്തോട്ടത്തിലേക്ക പോകുന്നു- എന്നാൽ ൟ വള്ളിക്കുടിൽ മറഞ്ഞു നിന്നു ഇവൾ പറയുന്നത എന്താണെന്നു കേൾക്കട്ടെ.

(അനന്തരം പീഠത്തിന്മേൽ ഇരുന്നു കാമപാരവശ്യം നടിച്ചുകൊണ്ടുള്ള ആരണ്യക പ്രവേശിക്കുന്നു)

ആരണ്യക—(നിശ്വസിച്ചിട്ട) മനസ്സേ! കിട്ടാൻ ഞെരുക്കമുള്ള ആളെ മോഹിച്ചു നീയെന്തിനാണ എന്നെ വ്യസനിപ്പിക്കുന്നത?.

മനോരമ—ഇതാണ മനസ്സുകേടിനുള്ള കാരണം-ഇവളെന്താണ ആഗ്രഹിക്കുന്നത ആവോ? ആട്ടെ, മനസ്സിരുത്തി കേൾക്കട്ടെ.

ആരണ്യക—(കണ്ണുനീരോടെ) അപ്രകാരം എന്റെ മുൻപിൽ വന്നിരുന്ന മഹാരാജാവ എന്താണെന്നെ ഇങ്ങി

നെ വ്യസനിപ്പിക്കുന്നത? ആശ്ചൎയ്യമാശ്ചൎയ്യം! (നിശ്വസിച്ചിട്ട) അല്ലെങ്കിൽ ഇതെന്റെ നിൎഭാഗ്യശക്തിതന്നെയാണ- മഹാരാജാവിന്റെ ദോഷമല്ല.

മനോരമ—(കണ്ണുനീരോടെ) അല്ലാ ഇവൾ മഹാരാജാവിനെയാണൊ ആഗ്രഹിക്കുന്നത? കൊള്ളാം പ്രിയസഖി! കൊള്ളാം- നിന്റെ മോഹം ആഭിജാത്യാനുരൂപം തന്നെ.

ആരണ്യക— ആരോടാണ ഞാനീവൎത്തമാനം പറഞ്ഞു കുറച്ചെങ്കിലും വ്യസനമാശ്വാസമാക്കേണ്ടുന്നത?(ആലോചിച്ചിട്ട) എന്റെ മനസ്സിന്ന സമയായ മനോരമയെന്ന ഇഷ്ടതോഴിയുണ്ടല്ലൊ- ലജ്ജ നിമിത്തം അവളോടും ഇതു പറയുവാൻ ഞാൻ ശക്തയല്ല- സൎവ്വഥാ മരിക്കയല്ലാതെ മനസ്സിന്ന സുഖമുണ്ടാവാൻ മറെറാരു നിവൃത്തിയും ഇല്ല.

മനോരമ—(കണ്ണുനീരോടെ) അയ്യയ്യോ! കഷ്ടംകഷ്ടം! ഒരു പാവത്തിന്ന അനുരാഗം വല്ലാതെ വൎദ്ധിച്ചിരിക്കുന്നു- എന്താണ ഞാനിപ്പോൾ ഇവിടെ ചെയ്യേണ്ടത?

ആരണ്യക—(ആഗ്രഹത്തോടെ) വണ്ടുകൾ ഉപദ്രവിച്ചപ്പോൾ മഹാരാജാവു വന്ന ആലിംഗനം ചെയ്തു "അല്ലയോ ഭീരു ഭയപ്പെടേണ്ട" എന്ന ആശ്വസിപ്പിച്ചതിന്റെ ഉദ്ദേശം ഇതുതന്നെയോ.

മനോരമ—(സന്തോഷത്തോടെ) അല്ലാ! മഹാരാജാവ ഇവളേയും കണ്ടുവോ? എന്നാൽ എങ്ങിനെയെങ്കിലും ഇവൾ ജീവിച്ചിരിപ്പാനിടവരും- ഏതെങ്കിലും അടുത്തു ചെന്ന ആശ്വസിപ്പിക്കട്ടെ- (വേഗത്തിൽ അടുത്തു ചെന്ന) മനസ്സോടും പറയുവാൻ ലജ്ജിക്കുന്നതു യുക്തം തന്നെ.

ആരണ്യക—(ലജ്ജയോടെ- വിചാരം) ഛെ:- ഛെ:-

ഇവയെല്ലാം കേട്ടുവല്ലൊ- എന്നാലിനി സ്പഷ്ടമാക്കുന്നതു തന്നെ യുക്തം- (കൈക്കു പിടിച്ചു പ്രകാശം) പ്രിയസഖി! കോപിക്കരുതെ! കോപിക്കരുതെ! ലജ്ജയാണ ഇവിടെ തെറ്റുകാരത്തി.

മനോരമ—(സന്തോഷത്തോടെ) തോഴി! മട്ടും സംശയിക്കേണ്ട- മഹാരാജാവു നിന്നെ കണ്ടുവോ ഇല്ലയൊ എന്നു നേരു പറയു.

ആരണ്യക—(ലജ്ജയോടെ മുഖം താഴ്ത്തീട്ടു) എല്ലാം പ്രിയസഖി തന്നെ കേട്ടുവല്ലൊ.

മനോരമ—മഹാരാജാവു നിന്നെ കണ്ടുവെങ്കിൽ എന്നി മട്ടും വ്യസനിക്കേണ്ട- അവിടുന്നു തന്നെ നിന്നെ കാണ്മാനുള്ള ഉപായം ചിന്തിക്കുന്നുണ്ടായിരിക്കും.



ആരണ്യക—തോഴി ഇഷ്ടം കൊണ്ടു പറയുന്നതാണ ഇത - അല്ലയോ ഇഷ്ടതോഴി! ദേവിയുടേ ഗുണമാകുന്ന ചങ്ങലകൊണ്ടു കെട്ടപ്പെട്ട ആ ദേഹത്തിന്നു ഇതെങ്ങിനെ ഉണ്ടാകും?

മനോരമ—(ചിരിച്ചിട്ടു) പുതിയ രസം അനുഭവിപ്പാൻ സമർത്ഥനായ വണ്ടിന്നു താമരപ്പൊയ്കയോട അനുരാഗമുണ്ടെങ്കിലും പിച്ചകവള്ളി കണ്ടാൽ പിന്നെ അതു കിട്ടാതെ അടങ്ങിയിരിക്കുന്ന കാലമുണ്ടോ?

ആരണ്യക—സാധിക്കാത്തതു വിചാരിച്ചിട്ടു എന്താണ? ശരൽക്കാലത്തെ വെയിൽകൊണ്ടു ഏററവും തപിച്ചതായ എന്റെ അംഗങ്ങൾക്കു ഇപ്പോഴും ഉഷ്ണം വിട്ടൊഴിയുന്നില്ല.

മനോരമ—അല്ലയോ ലജ്ജാശീലേ! ഈ അവസ്ഥയിലെത്തീട്ടും നീയെന്നി മനസ്സിനെ മറച്ചു വെക്കുന്നതു ശരിയല്ല.

(ആരണ്യക മുഖം താഴ്ത്തുന്നു)

മനോരമ—അല്ലേ വിശ്വാസമില്ലാത്തവളേ! നീ എന്തു തന്നെ മാച്ചു വെച്ചിട്ടു എന്താണ? രാവും പകലും ഒരുപോലെ ശ്വാസവ്യാജേന പുറത്തു വരുന്ന നിന്റെ അനുരാഗം, ഇടവിടാതെ തറെക്കുന്ന കാമശരങ്ങളുടെ ഝങ്കാരശബ്ദം പോലെ, സ്പഷ്ടമാകുന്നുണ്ടല്ലൊ- (വിചാരം) അഥവാ ശകാരിപ്പാനുള്ള അവസരം ഇതല്ല - താമരയില പറിച്ചു ഇവളുടെ മാറത്തു ഇടട്ടെ- (എഴുനീററു കുളത്തിൽ നിന്നു താമരയില പറിച്ചു കൊണ്ടുവന്നു ആരണ്യകയുടെ മാറത്തു വെച്ചിട്ടു) തോഴീ! ആശ്വസിക്കു! ആശ്വസിക്കു!

(അനന്തരം വിദൂഷകൻ പ്രവേശിക്കുന്നു)

വിദൂഷകൻ—തോഴർക്ക് ആരണ്യകയുടെ നേരെയുള്ള അനുരാഗം കലശൽതന്നെ- അതുനിമിത്തം രാജ്യകാര്യങ്ങളെല്ലാം വലിച്ചെറിഞ്ഞു അവളെ കാണ്മാനുള്ള ഉപായം തന്നെ ചിന്തിച്ചുകൊണ്ടുള്ള ഇരിപ്പാണ്- അവളെ എവിടെയാണിപ്പോൾ കണ്ടു കിട്ടുന്നതാവോ? ആ കുളങ്ങര തന്നെ ചെന്നു അന്വേഷിച്ചു നോക്കട്ടെ- (ചുററി നടക്കുന്നു)

മനോരമ—(കേട്ടിട്ടു)കാലടിയൊച്ച കേൾക്കുന്നുണ്ടെന്നു തോന്നുന്നു- എന്നാൽ ഈ വാഴക്കൂട്ടം മറഞ്ഞു നിന്നു ആരാണിതെന്നു നോക്കുക തന്നെ.

(രണ്ടാളും അങ്ങിനെ ചെയ്തു നോക്കുന്നു)

ആരണ്യക—മഹാരാജാവിന്റെ സേവകനായ ആ ബ്രാഹ്മണനല്ലെ അത?

മനോരമ—അല്ല! വസന്തകൻ തന്നെയാണോ? (സന്തോഷത്തോടെ - വിചാരം) അങ്ങിനെ തന്നെയായിരിക്കണം.

വിദൂഷകൻ—(നാലുപുറവും നോക്കീട്ടു) എന്താണി

പ്പോൾ ആരണ്യക എന്നത സത്യമായി ഞാനോ മീനവോ?

മനോരമ—(പുഞ്ചിരിയോടെ) തോഴി! രാജവയസ്യനായ ബ്രാഹ്മണൻ നിന്നെ കുറിച്ചാണ പറയുന്നത- നല്ലവണ്ണം മനസ്സിരുത്തി കേൾക്ക.)

(ആരണ്യക ആഗ്രഹത്തോടും ലജ്ജയോടുംകൂടി കേൾക്കുന്നു.)

വിദൂഷകൻ—(ഉദ്വേഗത്തോടെ) അതികഠിനമായ കാമതാപത്തോടു കൂടിയ തോഴരുടെ ചപല വാക്ക കേട്ട വാസവദത്ത, പത്മാവതി മുതലായ സകല ദേവിമാരുടേയും ഗൃഹങ്ങളിലെല്ലാം ചെന്ന അന്വേഷിച്ച അവളെ കണ്ടു കിട്ടാതെ 'മുൻപ ഒരം കുളങ്ങര വെച്ചാണല്ലൊ കണ്ടത' അവിടെ കൂടി നോക്കാമെന്നുവെച്ച ഇങ്ങട്ടേക്ക പോന്നു- ഇവിടേയും നാസ്തി- എനിയിപ്പോൾ എന്താണ ചെയ്യേണ്ടത?.

മനോരമ—ഇഷ്ടതോഴീ! കേട്ടില്ലേ?.

വിദൂഷകൻ—(വിചാരിച്ചിട്ട) ഓ! ഉണ്ടു തന്നെ- തോഴര ഒന്നു കൂടി പറഞ്ഞിട്ടുണ്ടല്ലൊ- "അവളെ അന്വേഷിച്ചിട്ടെങ്ങും കണ്ടില്ലെങ്കിൽ ആ കുളത്തിൽ നിന്ന അവളുടെ കരസ്പർശംകൊണ്ട അതിസുഖകരങ്ങളായി ശീതളങ്ങളായ താമരയിലകൾ പറിച്ചുകൊണ്ടു വരണെ" മെന്ന- എന്നാലത എങ്ങിനെയാണ അറിയേണ്ടത?.

മനോരമ—എനിക്ക ഇതു തന്നെ അവസരം (അടുത്തു ചെന്ന വിദൂഷകന്റെ കൈക്ക പിടിച്ച) വസന്തകാ! വരു ഞാൻ കാണിച്ചു തരാം.

വിദൂഷകൻ—(ഭയത്തോടെ) നീ ആൎക്കാണ കാണിച്ചു കൊടുക്കുന്നത? ദേവിക്കോ? ഞാൻ ഇപ്പോഴൊന്നും പറഞ്ഞില്ലേ!

മനോരമ—വസന്തകാ! ഒട്ടും ശങ്കിക്കേണ്ട - ആരണ്യക നിമിത്തം നിങ്ങളുടെ തോഴൎക്കു സംഭവിച്ച അവസ്ഥയെ നിങ്ങൾ വൎണ്ണിച്ചതിൽ ഇരട്ടിയായിരിക്കുന്നു മഹാരാജാവുനിമിത്തം എന്റെ പ്രിയസഖിക്കു സംഭവിച്ച അവസ്ഥ- ഇതാ നോക്കു! നോക്കു- (അടുത്തു ചെന്നു ആരണ്യകയെ കാട്ടിക്കൊടുക്കുന്നു)

വിദൂഷകൻ—(കണ്ടിട്ടു- സന്തോഷത്തോടെ) എന്റെ അദ്ധ്വാനം സഫലമായി- ഭവതിക്കു നല്ലതു വരട്ടെ.

(ആരണ്യക ലജ്ജയോടെ താമരയിലയെല്ലാം വലിച്ചെറിഞ്ഞു എഴുനിൽക്കുന്നു)

മനോരമ—ആൎയ്യവസന്തകാ! നിങ്ങളെ കണ്ടതുകൊണ്ടു തന്നെ പ്രിയസഖിയുടെ വ്യസനമെല്ലാം തീൎന്നു - അതുകൊണ്ടിതാ തന്നത്താനെ താമരയിലകളെല്ലാം വലിച്ചു കളയുന്നു - എന്നാലിതുകളെ ആൎയ്യൻ അംഗീകരിച്ചാലും.

ആരണ്യക—അല്ലേ പരിഹാസശീലേ! നീയെന്തിനാണു എന്നെ ലജ്ജിപ്പിക്കുന്നതു? (കുറച്ചു പിന്തിരിഞ്ഞിരിക്കുന്നു.)

വിദൂഷകൻ—(വിഷാദത്തോടെ) താമര ഇലയെല്ലാം ഇവിടെ കിടക്കട്ടെ- നിന്റെ പ്രിയസഖി വല്ലാതെ ലജ്ജിച്ചിരിക്കുന്നുവല്ലൊ- അതുകൊണ്ടു എങ്ങിനെയാണു ഇവർ തമ്മിൽ ചേരുവാൻ പോകുന്നതു?

മനോരമ—(കുറച്ചു ആലോചിച്ചു സന്തോഷത്തോടെ) വസന്തകാ! ഇങ്ങിനെ (ചെവിയിൽ പറയുന്നു)

വിദൂഷകൻ—നല്ലതു പ്രിയസഖി! നല്ലതു- (സാകാംക്ഷം) നിങ്ങൾ വേഷം കെട്ടുമ്പോഴെക്കു ഞാൻ തോഴരെ കൂട്ടിക്കൊണ്ടു വരാം- (പോയി)

മനോരമ—കൊപനേ! എഴുനില്ക്ക- എഴുനില്ക്ക- ആ നാടകം അഭിനയിച്ചതു കഴിച്ചു ബാക്കിയുള്ളതു നമുക്ക അഭിനയിക്കേണ്ടെ? വരു - കാൎയ്യരംഗത്തിലേക്ക തന്നെ പോകുക- (ചുറ്റി നടന്നു നൊക്കീട്ടു) ഇതാ കാൎയ്യരംഗം - അകത്തേക്ക കടക്കുക - (കടന്നു നൊക്കീട്ടു) എല്ലാം തെയ്യാറായിരിക്കുന്നു ദേവി വരേണ്ടുന്ന താമസമേയുള്ളു.

(അനന്തരം ദേവിയും സാംകൃത്യായനിയും ശാഋത്ത പരിവാരങ്ങളും പ്രവേശിക്കുന്നു)

വാസവദത്ത—അമ്മേ! സ്വകാൎയ്യമായി നടന്ന ആൎയ്യപുത്രചരിത്രത്തെ അനുഭവിച്ചതു പോലെ നാടകമാക്കിയുണ്ടാക്കി, മുൻപു കാണാത്തതു പോലെ കാണുന്നതിനാൽ എനിക്ക അധിക കൌതുകത്തിന്ന ഇടവരുത്തിയ നിങ്ങളുടെ കവിത്വം അത്ഭുതം തന്നെ.

സാംകൃത്യായനി—ആയുഷ്മതി! ഇതിങ്ങിനെയായത ആശ്രയഗുണം തന്നെ- അതു നിമിത്തം നിസ്സാരമായ കാവ്യവും കേൾക്കുന്നവൎക്ക കൎണ്ണാനന്ദത്തെ ജനിപ്പിക്കുന്നു- ആലോചിച്ചു നോക്കു:—

എന്തെങ്കിലും വലിയതായതിനോടു ചേൎന്നാ
ലേന്തീടുമമ്പൊടു മഹത്വമതില്ല വാദം
ദന്തീന്ദ്രമസ്തകമതിങ്കലണിഞ്ഞ ഭസ്മം
ചന്ദ്രത്തോടൊത്തു വിലസുന്നതു കാണ്മതില്ലേ? ൧.

വാസവദത്ത—(പുഞ്ചിരിയോടെ) അമ്മേ! പുത്രീഭൎത്താവു സകലത്തിനും നല്ലവനെന്ന അറിഞ്ഞതാണല്ലൊ- ആവട്ടെ, ഈ കഥകൊണ്ട എന്താണ? അഭിനയം കാണുകതന്നെ.

സാംകൃത്യായനി—ശരി ഇന്ദീവരികേ! കാൎയ്യരംഗത്തിലേക്ക വഴി കാണിക്ക.

ഇന്ദീവരിക—ഭട്ടിനീ! എഴുന്നള്ളാം- എഴുന്നള്ളാം.

(എല്ലാവരും ചുററി നടക്കുന്നു).

സാംകൃത്യായനി—(നോക്കീട്ടു) കാഴ്ചരംഗത്തിന്റെ കാഴ്ച വിശേഷം തന്നെ.

ഓരോ മാതിരി രത്നജാലമതിനാൽ
മിന്നുന്ന പൊൻതൂണിതിൽ
ചേരും മൌക്തികമാലകൊണ്ടതിമനോ
ഹാരിത്വമാൎന്നങ്ങിനെ
പാരം നാകവരാംഗനാസദൃശമാ
രായുള്ള നാരീജനം
ചേരും നല്ലൊരു കാഴ്ചരംഗമിതഹോ
വിഷ്ണോൎവിമാനോപമം ൧.

മനോരമയും ആരണ്യകയും—(അടുത്തു ചെന്നു) ഭട്ടിനി ജയിച്ചാലും ജയിച്ചാലും.

വാസവദത്ത—മനോരമേ! സന്ധ്യ കഴിഞ്ഞുവല്ലൊ വേഗത്തിൽ ചെന്നു വേഷം കെട്ടു.

രണ്ടാളും ദേവിയുടെ കല്പനപോലെ (പുറപ്പെട്ടു)

വാസവദത്ത—ആരണ്യകേ! എന്റെ ഈ ആഭരണങ്ങളെക്കൊണ്ടു തന്നെ അണിയറയിൽ ചെന്നു നീ അലങ്കരിക്ക- (ശരീരത്തിൽനിന്നു ആഭരണങ്ങാം അഴിച്ചു ആരണ്യകെക്കു കൊടുക്കുന്നു) മനോരമേ! നളഗിരിയെന്ന ആനയെ പ്പിടിച്ചതുനിമിത്തം സന്തോഷിച്ചു ആൎയ്യപുത്രന്നു അച്ഛൻ കൊടുത്തിട്ടുള്ള ആഭരണങ്ങളെല്ലാം ഇന്ദീവരികയുടെ അടുക്കൽനിന്നു മേടിച്ചു നീയും അണിയറയിൽ ചെന്നു അലങ്കരിക്ക.

(മനോരമ ഇന്ദീവരികയുടെ അടുക്കൽനിന്നു ആഭരണങ്ങളൊക്കെ മേടിച്ചു ആരണ്യകയോടുകൂടി പോയി.)

ഇന്ദീവരിക—പീഠമിതാ- ഭട്ടിനി എഴുന്നള്ളി ഇരിക്കാം.

വാസവദത്താ—(പീഠം ചൂണ്ടിക്കാണിച്ച്) അമ്മയും ഇരിക്ക.

(രണ്ടാളും ഇരിക്കുന്നു).

* (അനന്തരം കഞ്ചുകി വേഷം കെട്ടി പ്രവേശിക്കുന്നു).

* കഞ്ചുകി—

* അന്തഃപുരത്തിനൊരു നല്ല നടപ്പുവെച്ചേൻ
* ചിന്തിക്കിൽ ഞാനിടയിടെ സ്ഖലനം തടുത്തേൻ.
* എന്നിട്ടു ലബ്ധമധുനാ ജരയാൽ കുഴഞ്ഞി
* ട്ടെന്തന്യരാലൊടു സമത്വമിയന്നുകൊണ്ടേൻ ൩.

* "നാളെ നമുക്കു ഉദയനോത്സവമാകുന്നു - അതു
* കൊണ്ടു നിങ്ങളെല്ലാവരും ഉത്സവാനുരൂപവേഷന്മാരാ
* യ പരിജനങ്ങളോടുകൂടി മന്മഥോദ്യാനത്തിൽ വരണം"
* എന്നു അന്തഃപുരത്തിൽ ചെന്നു പറയുവാൻ സകല
* ശത്രുസൈന്യങ്ങളേയും ജയിച്ചു യഥാർത്ഥനാമത്തോടുകൂ
* ടിയ മഹാസേനമഹാരാജാവു എന്നോടു കല്പിച്ചിട്ടുണ്ടാ
* യിരുന്നു.

സാംകൃത്യായനി—(കഞ്ചുകിയെ ചൂണ്ടി കാണിച്ച്) രാജപുത്രി! നാടകം തുടങ്ങി-ഇതാ നോക്കൂ.

* കഞ്ചുകി—പരിജനങ്ങളോടു കൂടി പോകണമെന്നു
* മാത്രം പറഞ്ഞാൽ മതി- ആഭരണങ്ങൾ അണിഞ്ഞിട്ടെ
* ന്നു പറയേണ്ടതില്ല- എന്തെന്നാൽ.

* കാലിൽ പൊന്നിൻചിലമ്പും, ഉദനിനമിയ
* ന്നോരരഞ്ഞാണരക്കും,
* ചേലൊക്കും മുത്തുമാലാരുചി മുലയിണയിൽ,
* കൈകളിൽ കങ്കണൌഘം,

* ഈ അടയാളമുള്ള വരികൾ അന്തർന്നാടകമാകുന്നു.

തോളിൽ തോളംപ്പൂട്ടു്, മെന്നല്ലാണി ചികുരമതിൽ
സ്വസ്തികം, തോട കാതിൽ
ചാലേ ചേൎന്നിട്ടു കാണുന്നിതു നൃപതരുണീ
ദാസിമാൎക്കൊക്കെ യൊപ്പം ൪.

ഇവിടെ വിശേഷവിധിയായിട്ടു ഒന്നും പ്രവൎത്തിക്കേണ്ടതില്ല- സ്വാമിയുടെ കല്പനയാണെന്നുമാത്രം വിചാരിച്ചാണ ഞാൻ പുറപ്പെട്ടതു- എന്നി കല്പന പറഞ്ഞിട്ടു രാജപുത്രിയോടും അറിയിക്കാം- (ചുററി നടന്നു നോക്കീട്ടു) വാസവദത്തയിതാ വീണ കയ്യിലെടുത്തിട്ടുള്ള കാഞ്ചനമാലയോടുകൂടി സംഗീതശാലയിലേക്കു പോയി കഴിഞ്ഞു- വാസവദത്തയോടു ചെന്നു പറയുക തന്നെ- (ചുററി നടക്കുന്നു).

(അനന്തരം വാസവദത്തയുടെ വേഷം കെട്ടി പീഠത്തിന്മേൽ ഇരുന്നിട്ടു ആരണ്യകയും, വീണ കയ്യിലെടുത്ത കാഞ്ചനമാലയും പ്രവേശിക്കുന്നു).

ആരണ്യക—അല്ല! കാഞ്ചനമാലേ വീണാചാൎയ്യൻ എന്താണ പിന്നെ ഇപ്പോഴും താമസിക്കുന്നതു്.

കാഞ്ചനമാല—അദ്ദേഹം ഒരു ഭ്രാന്തനെ കണ്ടെത്തി- അവന്റെ വാക്കുകേട്ടു അത്ഭുതപ്പെട്ടു ചിരിച്ചുകൊണ്ടു നിൽക്കുകയാണ.

വാസവദത്ത—(കൈകൊട്ടി ചിരിച്ചിട്ടു) അവനോടു പറഞ്ഞു നിൽക്കുന്നതു തരക്കേടില്ല - തനിക്കു ചേൎന്നവരോടല്ലേ താൻ ചേരുകയുള്ളു- ഇവിടെ രണ്ടാളും കമ്പക്കാർ തന്നെ.

സാംകൃത്യായനി—രാജപുത്രിയോടു സദൃശമായിരിക്കുന്ന ഇവളുടെ വേഷം കാണുമ്പോൾ ഭവതിയെ നിശ്ചയമായി, വേഷം കെട്ടിയവളാണ എന്നു തോന്നിപ്പോകും.

* കഞ്ചുകി—(അടുത്തു ചെന്നു) രാജപുത്രി! "നമുക്കു
* നാളെ വീണവായിച്ചു കേൾക്കണം. അതുകൊണ്ടു ഭ
* വതി പുതുതായ കമ്പികെട്ടിയ ഘോഷവതിയെന്ന വീ
* ണയോടുകൂടി തെയ്യാറായിരിക്കണം" എന്നു മഹാരാ
* ജാവു കല്പിച്ചയച്ചിരിക്കുന്നു.
* ആരണ്യക—അങ്ങിനെയാണെങ്കിൽ വീണാചാൎയ്യ
* നെ വേഗം പറഞ്ഞയക്കു.
* കഞ്ചുകി—ഇതാ ഞാൻ വത്സരാജാവിനെ പറഞ്ഞ
* യക്കാം. (പോയി)
* ആരണ്യക—കാഞ്ചനമാലേ! എന്റെ ഘോഷവ
* തിയെന്ന വീണ എടുത്തു കൊണ്ടുവരു. അതിന്റെ ക
* മ്പിയെല്ലാം പരിക്ഷിച്ചു നോക്കട്ടെ.
* (കാഞ്ചനമാല വീണ കൈക്കൽ കൊടുക്കുന്നു)
* (ആരണ്യക വീണ മടിയിൽ വെച്ചു മീട്ടി നോ
* ക്കുന്നു)

(അനന്തരം വത്സരാജാവിന്റെ വേഷം കെട്ടിയ മനോരമ പ്രവേശിക്കുന്നു)

മനോരമ—(വിചാരം) മഹാരാജാവു എന്താണാവോ താമസിക്കുന്നതു? വസന്തകൻ പറഞ്ഞില്ലെന്നു വരുമോ? അതല്ല, ദേവിയെ ഭയപ്പെട്ടിട്ടായിരിക്കുമോ? എന്തായാലും ഇപ്പോൾ വന്നുവെങ്കിൽ രസം പിടിക്കുമായിരുന്നു.

(അനന്തരം രാജാവും
മൂടിപുതച്ചു വിദൂഷകനും പ്രവേശിക്കുന്നു)

രാജാവു—

മുന്നേപ്പോലെ യതിപ്പോളഹിമകരനെനി
ക്കേകിടുന്നില്ല താപം

പിന്നോ ച്ചുണ്ടിന്ന പാരം ശ്വസിതനിരകളാൽ
ചൂട തട്ടുന്നുമില്ല
എന്നല്ലാ ചിത്തശ്ശൂന്യത്വവു, മഴലതിയാ
യില്ല ദേഹത്തിനും മേ
യിന്നിപ്പോൾ താപമേററം കവകി മമ മനോ
രാജ്യമോർത്തിട്ടുതന്നേ ൭

സഖേ! "ഇന്നു രാത്രി ഞങ്ങൾ ഉമയനചരിതം എന്നൊരു നാടകം ദേവിയുടെ മുൻപാകെ വെച്ചു അഭിനയിപ്പാൻ പോകുന്നു - അതിൽ ആരണ്യക വാസവദത്തയുടേയും ഞാൻ വത്സരാജാവിൻേറയും വേഷം കെട്ടുന്നതാണ- ആ ചരിതം കൊണ്ടു എല്ലാം പഠിപ്പിക്കാം- അപ്പോൾ അവിടെ വന്നു താൻതന്നെ തൻേറ വേഷമെടുത്തു സമാഗമമഹോത്സവത്തെ അനുഭവിച്ചാലും- എൻേറ പ്രിയസഖിയെ മഹാരാജാവു കാണാതെ ഭദ്രമായി സൂക്ഷിച്ചുവരുന്ന സ്ഥിതിക്കു കൂടിക്കാഴ്ചയ്ക്കു ഇതുതന്നെ ഉപായം" എന്നു മനോരമ പറഞ്ഞതു സത്യം തന്നെയായിരിക്കാം.

വിദൂഷകൻ—ഈ മനോരമ എന്നെ വിശ്വസിക്കാത്ത പക്ഷം, അവൾ തന്നെ ഇവിടുത്തെ വേഷം കെട്ടി നിൽക്കുന്നുണ്ടായിരിക്കും- അടുത്തു ചെന്നു അന്വേഷിക്ക.

രാജാവ—(മനോരമയുടെ അടുക്കൽ ചെന്നു) മനോരമേ! വസന്തകൻ പറഞ്ഞതു സത്യം തന്നെ.

മനോരമ—സ്വാമി! സത്യം തന്നെ- ഈ ആഭരണമെല്ലാം അണിഞ്ഞുകൊൾക (ആഭരണങ്ങൾ അഴിച്ചു രാജാവിന്നു കൊടുക്കുന്നു)

(രാജാവു അണിയുന്നു)

വിദൂഷകൻ—ഈ രാജാക്കന്മാരെ ഇങ്ങിനെ ദാസികൾ കൂടി തുള്ളിക്കുന്നുവല്ലൊ- അമ്പോ! കാര്യത്തിൻേറ ഒരു ഗൌരവം!

രാജാവ—(ചിരിച്ചിട്ട) വികൃതി! പരിഹസിപ്പാനുള്ള സമയം ഇതല്ല- പതുക്കെ ചിത്രശാലയിൽ ചെന്നു മനോരമയോടുകൂടി ഞങ്ങളുടെ അഭിനയം കണ്ടിരുന്നോളു.

(രണ്ടാളും അങ്ങിനെ ചെയ്യുന്നു)

* ആരണ്യക—കാഞ്ചനമാലേ! ഞാനൊന്നു ചൊദിപ്പാൻ ഭാവിക്കുന്നു.

* രാജാവ—ഇതെന്തു ഉദ്ദേശമാണെന്നു കേൾക്കുക തന്നെ- (മനസ്സിരുത്തി കേൾക്കുന്നു)

* കാഞ്ചനമാല—ഭർത്തൃദാരികേ! ചോദിച്ചോളു.

* ആരണ്യക—"വീണവായനകൊണ്ടു എന്നെ സന്തോഷിപ്പിക്കുന്നതായാൽ വത്സരാജാവിനെ ചങ്ങലയിൽ നിന്നു വിട്ടയക്കാം" എന്നു അച്ഛൻ പറഞ്ഞതു സത്യംതന്നെയോ?



* രാജാവ—(തിര നീക്കി പ്രവേശിച്ചു സന്തോഷത്തോടെ വസ്ത്രാഗ്രത്തിൽ കെട്ടിടുന്നു) ഇതിങ്ങിനെ തന്നെ- എന്താണു സംശയം.

*     പ്രദ്യോതന്നുദ്ധതം വീണാ
*     വിദ്യയാൽ ചെയ്തു കൊണ്ടു ഞാൻ
*     സദ്യോ ഹരിക്കുവാൻ നോക്കാ
*     മദ്യ വാസവദത്തയേ   ൬.

വാസവദത്ത—(വേഗത്തിൽ എഴുനീററ) ആര്യപുത്രൻ ജയിച്ചാലും, ജയിച്ചാലും.

രാജാവ—(വിചാരം) അല്ലാ- ദേവിക്കു എന്നെ മനസ്സിലായെന്നു വരുമോ?

സാംകൃത്യായനി—(പുഞ്ചിരിയോടെ) രാജപുത്രി! കഷ്ടം ഭ്രമിക്കേണ്ട- ഇതു നാടകമാണ്.

രാജാവ—(സന്തോഷത്തോടെ വിചാരം) ആവു- ഇപ്പോളം ശ്വാസം നേരെയായി.

വാസവദത്ത—(ലജ്ജയോടെ പുഞ്ചിരി പൂണ്ടിരുന്നിട്ട) അല്ലാ! ഇതു മനോരമയാണൊ? ഞാൻ ആൎയ്യപുത്രനെന്നു തന്നെ വിചാരിച്ചു പോയി- നല്ലതു മനോരമെ! നല്ലത- അഭിനയിച്ചത അസ്സലായി.

സാംകൃത്യായനി—മനോരമ ഭവതിയെ ഭ്രമിപ്പിച്ചതു കാൎയ്യമല്ല- നോക്കു.

കണ്ണിന്നുത്സവമായ രൂപവുമഹോ
ശോഭിച്ചൊരാ വേഷവും
തിണ്ണം മത്തഗജത്തൊടൊത്ത നടയും
പ്രത്യേകമാ സ്സ്വഭാവവും
ബന്ധംവിട്ടൊരു ലീലയും ജലധരാ
രാവോപമധ്വാനവും
വഞ്ചിക്കേണ്ടവിധം നടിച്ചിവളിതാ
വത്സേശനെ കാട്ടിനാൾ ൧.

വാസവദത്ത—അല്ലെ ഇന്ദീവരികെ! ചങ്ങലയിൽ പെട്ടിട്ടുള്ള ആൎയ്യപുത്രനാണ എന്നെ വീണവായന അഭ്യസിപ്പിച്ചത- അതുകൊണ്ടു ഈ ദേഹത്തെ നീലോല്പലമാല കൊണ്ടു ചങ്ങല വെക്കണം- (തലയിൽ നിന്നു നീലോല്പലമാലയെടുത്തു കൊടുക്കുന്നു)

ഇന്ദീവരിക അപ്രകാരം ചെയ്തിട്ട പിന്നെ
അവിടെ തന്നെ വന്നിരിക്കുന്നു)

* ആരണ്യക—കാഞ്ചനമാലെ! പറയു- പറയു- "വ
* ത്സരാജാവ എന്നെ വീണവായിച്ചു സന്തോഷിപ്പിക്കുന്ന
* തായാൽ നിശ്ചയമായി ചങ്ങലയിൽ നിന്നു വിട്ടയ
* ക്കാം" എന്ന അച്ഛൻ പറഞ്ഞതു, പരമാൎത്ഥം തന്നെയൊ?
* കാഞ്ചനമാല—ഭൎത്തൃദാരികേ! സത്യമാണ- വത്സ
* രാജാവിന്നു ഭവതിയെ കുറിച്ചു ബഹുമാനം ജനിക്കത്ത
* ക്കവണ്ണം പ്രവൎത്തിച്ചാലും.

* രാജാവു—നാം ആഗ്രഹിച്ചതിനെ കാഞ്ചനമാല
* യെടുത്തിട്ടുവല്ലൊ.

* ആരണ്യക—എന്നാൽ ഞാൻ മനസ്സുവെച്ചു വീ
* ണ വായിക്കാം (താളം പിടിച്ചുകൊണ്ടു പാടുന്നു)

* ഘനമാം ബന്ധനമാർന്നൊരു
* വാനിനെ നോക്കീട്ടു രാജഹംസമിതാ
* വനിതയൊടൊത്തു നിജാലയ
* മാനസമതിലെത്തുവാൻ കൊതിക്കുന്നു    വൃ.

(വിദൂഷകൻ ഉറങ്ങുന്നതായി നടിക്കുന്നു)

മനോരമ—(കൈകൊണ്ടു ഉന്തി വിളിച്ചിട്ടു) വസ
ന്തകാ! നോക്കു എന്റെ പ്രിയസഖിയിതാ അഭിനയി
ക്കുന്നു.

വിദൂഷകൻ—(ദ്വേഷ്യത്തോടെ) എടീ! ചെലയാടി
മകളേ! നീ കൂടി ഉറങ്ങാൻ സമ്മതിക്കയില്ലെന്നോ? തോ
ഴര ആരണ്യകയെ കണ്ടതു മുതൽക്കു ഞാനദ്ദേഹത്തോടുകൂ
ടി രാവും പകലും ഉറക്കം ഉപേക്ഷിച്ചിരിക്കയാണ- എനി
മറെറാഞാൻ പോയി കിടന്നുറങ്ങട്ടെ- (പോയി കിടക്കുന്നു)

* (ആരണ്യക പിന്നേയും പാടുന്നു)

* അധുനാ നവരാഗത്തൊടു
* മധുകരികാ വാമമായ കാമത്താൽ
* അല്ലൽ പ്പെട്ടിട്ടേററം
* വല്ലഭനെ ക്കാണ്മവാൻ കൊതിക്കുന്നു    ന.

* രാജാവു—(കേട്ടു ഉടനെ വേഗത്തിൽ അടുത്തു
* ചെന്നു) നല്ലതു രാജപുത്രി! നല്ലത- അമ്പ! പാട്ടും
* താളവും വിശേഷം തന്നെ- എന്തെന്നാൽ,

വ്യക്തം വ്യഞ്ജനധാതു പത്തുവിധമായ്
ചൊല്ലുന്നതും പാക്കിലി
ന്നത്തൊല്ലിൽ ദ്രുതമദ്ധ്യലംബിതകളായ്
സ്പഷ്ടങ്ങളാം താളങ്ങളും
ഗോപുഛം മുതലായ മൂന്നു യതിയും
വേണ്ടും ക്രമം പൂണ്ടതേ
സതൊഭഘങ്ങളിയന്ന വാദ്യവിധിയും
മൂന്നതു കാണുന്നിതാ ൧൦.

ആരണ്യക—(വീണയോടുകൂടി പീഠത്തിന്മേൽ നിന്നു എഴുനീറ്റു രാജാവിനെ ആഗ്രഹത്തോടെ നോക്കിക്കൊണ്ടു) ഉപാദ്ധ്യായ! നമസ്കാരം.

രാജാവ്—(പുഞ്ചിരിയോടെ) ഞാനാഗ്രഹിക്കുന്നതു ഭവതിക്കു ഉണ്ടായി വരട്ടെ.

കാഞ്ചനമാല(ആരണ്യകയുടെ പീഠം ചൂണ്ടിക്കാണിച്ചു) ഉപാദ്ധ്യായൻ ഇവിടെത്തന്നെ ഇരിക്കു.

രാജാവ്—(ഇരുന്നിട്ടു) എന്നി രാജപുത്രിയെവിടെയാണു ഇരിക്കുന്നതു?

കാഞ്ചനമാല—(പുഞ്ചിരിയോടെ)നിങ്ങളിപ്പോൾതന്നെയാണല്ലൊ ഭർത്തൃദാരികയെ വിദ്യാമാനം കൊണ്ടു സന്തോഷിപ്പിച്ചതു- അതിനാൽ ഉപാദ്ധ്യായൻെറ പീഠത്തിന്മേൽ തന്നെ ഇവളിരിപ്പാൻ യോഗ്യയാണു?

രാജാവ്— അദ്ധ്യാസനത്തിന്മേൽ തന്നെ ഇവളിരിക്കട്ടെ- രാജപുത്രീ! ഇരിക്കു.

(ആരണ്യക കാഞ്ചനമാലയെ നോക്കുന്നു)

കാഞ്ചനമാല—(പുഞ്ചിരിയോടെ) ഭർത്തൃദാരികേ! ഇരിക്കു- എന്താണു തരക്കേട്- ഭവതി പ്രധാനശിഷ്യത്തിയല്ലെ.

(ആരണ്യക ലജ്ജയോടെ ഇരിക്കുന്നു)

വാസവദത്താ—(ലജ്ജയോടേ) അമ്മയുടെ കാവ്യക
ല്പന കുറെ കവിഞ്ഞിരിക്കുന്നു- ഞാനകാലത്ത ആൎയ്യപു
ത്രനോടുകൂടി ഒരു പീഠത്തിന്മേൽ ഇരിക്കുക ഉണ്ടായിട്ടി
ല്ലല്ലൊ.
* രാജാവ—രാജപുത്രീ! ഇനിയും കേൾപ്പാൻ മോ
* ഹമായിരിക്കുന്നു- വീണ വായിക്ക.
* ആരണ്യക—(പുഞ്ചിരിയോടേ) കാഞ്ചനമാലേ! വ
* ളരേ നേരം വീണവായിച്ചതുനിമിത്തം എനിക്ക ക്ഷീ
* ണമായിരിക്കുന്നു- ഇപ്പോൾ ശരീരമെല്ലാം വല്ലാതെ ഇ
* രിക്കുന്നതിനാൽ വായിപ്പാൻ ഞെരുക്കമാണ.
* കാഞ്ചനമാല—ഉപാദ്ധ്യായാ! ഭൎത്തൃദാരിക വല്ലാ
* തെ ക്ഷീണിച്ചിരിക്കുന്നു- കവിൾത്തടത്തിൽ വിയൎപ്പോ
* ടുകൂടിയ ഇവളുടെ കൈകകളിതാ വിറെക്കുന്നു- നോക്കു-
* അതുകൊണ്ടു കുറച്ചു നേരം ആശ്വസിക്കട്ടേ.
* രാജാവ—കാഞ്ചനമാലേ! പറഞ്ഞതു ശരിയാണ.
* (കൈകൊണ്ടു പിടിപ്പാൻ ഭാവിക്കുന്നു)
* (ആരണ്യക കൈ കുതറുന്നു)

വാസവദത്താ—(അസൂയയോടേ) അമ്മേ! ഇതും കു
റേ അതിരു കവിഞ്ഞിട്ടുതന്നെയാണ ഉണ്ടാക്കീരിക്കുന്ന
ത- കാഞ്ചനമാലയുടെ ഈ ഉപായംകൊണ്ടു എന്നെ വ
ഞ്ചിക്കേണ്ട.

സാംകൃത്യായനി—കാവ്യം ഇങ്ങിനേയായിരിക്കുന്നതു
സാധാരണയാണ.
* ആരണ്യക—(കോപിച്ചപോലേ) പോ! കാഞ്ചനമാ
* ലെ പോ- നീ യെനിക്ക ഇഷ്ടയല്ല.
* കാഞ്ചനമാല—(പുഞ്ചിരിയോടേ)ഞാനിവിടെ നി
* ൽക്കുന്നതുകൊണ്ടാണ നിണക്ക ഇഷ്ടയല്ലെങ്കിൽ പോ
* യിക്കളയാം- (പോയി)

* ആരണ്യക—(സംഭ്രമത്തോടെ) കാഞ്ചനമാലേ
* നില്ക്ക- നില്ക്ക- ഇതാ ഇദ്ദേഹം കൈ പിടിക്കുന്നു.

* രാജാവ—(ആരണ്യകയുടെ കൈ പിടിച്ചിട്ട)

* പെട്ടന്നാമഞ്ഞുനീരേററൊരു കമലമതിൻ
* മൊട്ടതാനോ യിതല്ലി
* ന്നൊട്ടം വൈലാററിടാതുള്ളിതിനുഷസി പെട്ട
* ന്നായതൊട്ടാ സമത്വം
* ചുട്ടീടും ചന്ദ്രനുണ്ടോ നഖഹിമകരനായ്
* മഞ്ഞു പാരം പൊഴിക്കു
* ന്നൊട്ടീടും വേപ്പുനീരാമമൃതമിതു വമി
* ക്കുന്നതാണില്ല വാദം ൧൮.

* അതുമാത്രമല്ല.

* ചെറുതാം പവിഴക്കൊടിയുടെ
* ചാരുത കട്ടോരു തന്റെ കയ്യാലേ
* പരിചിനൊട് രാഗമതെൻ
* കരളിൽ കെല്ലോട്ട ചേൎത്തു നീ യിപ്പോററം ൧൯.

ആരണ്യക—(സ്വൾവിശേഷത്തോ നടിച്ച) ഛേ:- ഛേ:- ഈ മനോരമയെ തൊട്ടിട്ട എന്റെ ശരീരത്തിനെല്ലാം അനത്ഥമായിരിക്കുന്നുവല്ലൊ.

വാസവദത്താ—(വേഗത്തിൽ എഴുനീററ) അമ്മേ! നോക്കു! എനിക്കു ഈ വ്യാജപ്രവൃത്തി കാണ്മാൻ പ്രയാസമാണ.

സാംകൃത്യായനി—രാജപുത്രി! ഈ ഗാന്ധൎവ്വ വിവാഹം ധൎമ്മശാസ്ത്രപ്രകാരമുള്ളതല്ലേ? എന്താണിവിടെ ലജ്ജിപ്പാനുള്ളത? വിശേഷിച്ച ഇതു നാടകവുമാണല്ലൊ- അതുകൊണ്ടു രസഭംഗം ചെയ്യു ഇടയിൽ പോയിക്കളയുന്നതു ഭംഗിയല്ല.

(വാസവദത്ത ചുററി നടക്കുന്നു)

ഇന്ദീവരിക—(കണ്ടിട്ട) ഭട്ടിനി! വസന്തകൻ ചിത്രശാലയുടെ വാതുക്കൽ കിടന്നുറങ്ങുന്നുണ്ട.

വാസവദത്ത—(സൂക്ഷിച്ചു നോക്കീട്ട) ഓ! ഇതു വസന്തകൻ തന്നെ- (ആലോചിച്ചിട്ട) രാജാവും ഇവിടെ ഉണ്ടായിരിക്കണം- എന്നാൽ ഉണൎത്തീട്ട ഇദ്ദേഹത്തോട അന്വേഷിക്കുക തന്നെ- (ഉണൎത്തുന്നു)

വിദൂഷകൻ—(ഉറക്കപ്രാന്തോട കൂടി വേഗം എഴുനീററു നോക്കീട്ട) മനോരമേ! തോഴര അഭിനയം കഴിച്ചു വന്നുവോ? അതല്ല, അഭിനയിക്കുന്നതേ ഉള്ളു.

വാസവദത്ത—(വിഷാദത്തോടെ) അല്ലാ! ആൎയ്യപുത്രനാണ അഭിനയിക്കുന്നത? മനോരമ ഇപ്പോഴെവിടെയാണ?

വിദൂഷകൻ—അവൾ ചിത്രശാലയിലുണ്ട.

മനോരമ—(ഭയത്തോടെ വിചാരം) ദേവിയെന്നു മനസ്സിൽ കരുതിയാണ ചോദിച്ചത- ഈ വിഡ്ഢി ബ്രാഹ്മണക്കുട്ടി മറെറാന്നു ധരിച്ചു എല്ലാം അപകടമാക്കി തീൎത്തുവല്ലോ.

വാസവദത്ത—(കോപത്തോടെ ചിരിച്ചിട്ട) നല്ലതു മനോരമേ! നല്ലത- നിന്റെ അഭിനയം അസ്സലായി.

മനോരമ—(പേടിച്ചു വിറച്ചു കാൽക്കൽ ചെന്നു വീണിട്ട) ഭട്ടിനി! ഞാനിവിടെ തെററുകാരത്തിയല്ല- ഈ വികൃതി ആഭരണങ്ങളെല്ലാം തട്ടിപ്പറിച്ചു വാതുക്കൽ എന്നെ തടഞ്ഞു നിൎത്തിക്കളഞ്ഞു- ഈ വിരുതന്റെ ലഹളകൊണ്ടു ഞാൻ പിന്നെ നിലവിളിച്ചത ആരും തന്നെ കേട്ടുമില്ല.

വാസവദത്ത—എടി! എഴുനീൽക്ക- എല്ലാം മന

സ്സിലായി- ആരണ്യകാവൃത്താന്തമാകുന്ന നാടകത്തിൽ സൂത്രധാരൻ വസന്തകൻ തന്നെ.

വിദൂഷകൻ—നല്ലവണ്ണം ആലോചിച്ചു നോക്കു- ആരണ്യക എവിടെയാണ? വസന്തകനെവിടെയാണ?

വാസവദത്ത—ഇദ്ദേഹത്തെ പിടിച്ചു കെട്ടിക്കൊണ്ടു വരു- ഈവിദ്വാന്റെ നാടകമൊന്നു കാണാമല്ലൊ.

മനോരമ—(വിചാരം) അയ്യൊ! ഇപ്പോഴം ആശാ നമായി. (പ്രകാശം) (വിദൂഷകനെ കൈകൾ പിടിച്ചു കെട്ടുന്നു) വികൃതി! ആപകടം കാണിച്ചതിന്റെ ഫലം അനുഭവിക്കു.

വാസവദത്ത—(സംഭ്രമത്തോടെ അടുത്തുചെന്നു) ആൎയ്യപുത്രാ! ഈ അമംഗലം കലാശിച്ചു- (കാലിൽനിന്നു നീലോല്പലമാല യഴിച്ചു കളഞ്ഞു കരച്ചു പുഞ്ചിരിയോടെ) മനോരമയാണെന്നുവെച്ചു നീലോല്പലമാലകൊണ്ടു കെട്ടിയതിനെ ആൎയ്യപുത്രൻ ക്ഷമിക്കണേ!



(ആരണ്യക ഭയത്തോടെ മാറി നില്ക്കുന്നു)

രാജാവ—വേഗത്തിൽ എഴുനീറ്റു വിദൂഷകനേയും മനോരമയേയും കണ്ടിട്ടു (വിചാരം) അല്ലാ! ദേവിക്കു എന്നെ മനസ്സിലായിരുപ്പായോ? (ലജ്ജയെ നടിക്കുന്നു)

സാംകൃത്യായനി—(എല്ലാവരേയും നോക്കീട്ടു പുഞ്ചിരിയോടെ) ആകപ്പാടെ ഈ നാടകം മറൊറാരു വിധമായി കലാശിച്ചുവോ? എന്നാ ഈയുള്ളവൾ ഇവിടെ ഇരിക്കുന്നതു വെടിപ്പില്ല. (പോയി)

രാജാവ—(വിചാരം) ഈ മാതിരി കോപം വിശേഷവിധിതന്നെ- ഇവിടെ സമാധാനമാകുവാൻ ഞെരുക്കമാണെന്നു തോന്നുന്നു- (വിചാരിച്ചിട്ടു) ഇങ്ങിനെ ചെയ്യാം- (പ്രകാശം) ദേവി! കോപത്തെ ഉപേക്ഷിക്കു.

വാസവദത്താ—ആൎയ്യപുത്രാ! ആരാണവിടെ കോപിച്ചിരിക്കുന്നതു?

രാജാവ—അല്ലാ! ഭവതി കോപിച്ചിട്ടില്ലെന്നോ?

പാൎത്താൽ സ്നിഗ്ദ്ധതനോക്കിനേറുകിലുമി
ന്നാരുണ്യമാൎന്നു ഉലോം
നേത്രം, വാക്കിടറുന്നു തേ മധുരമാ
ണെന്നാകിലും വല്ലഭേ!
അത്യന്തം കുചകമ്പനേന നെടുവീ
ൎപ്പുണ്ടെന്നതും സ്പഷ്ടമാ
ണ്ടംഞ്ഞാരികലടക്കിവെക്കിലുമഹോ
കോപം പുറത്തായിതാ ൧൩.

(കാൽക്കൽ വീണിട്ട) പ്രസാദിക്കണേ! പ്രസാദിക്കണേ.

വാസവദത്താ—ആരണ്യകേ നീ കോപിച്ചിരിക്കുന്നുവെന്നു വെച്ച ആൎയ്യപുത്രനിതാ "പ്രിയേ പ്രസാദിക്കണേ" എന്നു പറഞ്ഞു പ്രസാദിപ്പിക്കുന്നു- അതുകൊണ്ട അടുത്തുവാ (കൈ കൊണ്ടു പിടിച്ചു വലിക്കുന്നു)

ആരണ്യക—(ഭയത്തോടെ) ഭട്ടിനീ എനിക്കൊന്നും അറിവില്ല.

വാസവദത്താ—ആരണ്യകേ നീ യെന്താണു അറിയില്ലേ? ഇപ്പോൾ നിണക്ക അറിയിച്ചു തരാം- ഇന്ദീവരികേ ഇവളെ പിടിച്ചു കെട്ടു.

വിദൂഷകൻ—ഇന്നു കൌമുദീമഹോത്സവത്തിൽ ഭവതിയുടെ സന്തോഷത്തിന്നു വേണ്ടിയാണ ഞാനീ നാടകം അഭിനയിച്ചത.

വാസവദത്താ—നിങ്ങളുടെ ഈ ഗോഷ്ഠി കണ്ടിട്ട എനിക്ക ചിരിയാണ വരുന്നത.

രാജാവ്—ദേവി! മറ്റൊന്നും ശങ്കിക്കേണ്ട.

എന്തിന്നോ ചില്ലിയുള്ളിച്ചിത വെറുതെ
ലലാടദേശവിന്യാസമാകം
ന്നെന്തിന്നാകുന്നു കാററാലിളകിയൊരു ജപാ
കാന്തി ചുണ്ടിന്നമിപ്പോഠം
എന്തീടും കമ്പമൊക്കം കചയുഗമതിനാൽ
താന്തമായ് മദ്ധ്യമേററം
കാന്തേ! കോപം ത്യജിക്കൂ കൗതുകമതു നിന
ക്കേകുവാൻ ക്രീഡചെയ്യേൻ. ൫൪.

ദേവി! പ്രസാദിക്കണേ- പ്രസാദിക്കണേ- (കാൽക്കൽ വീഴുന്നു)

വാസവദത്ത—എഴീ! നാടകമവസാനിച്ചു- ഞാക ഞോകം തന്നെ പോകുക- (പോയി)

രാജാവ്—(നോക്കീട്ട്) അല്ലാ! ദേവി പ്രസാദിക്കാതെ തന്നെ പോയിക്കഴിഞ്ഞുവോ?

മെത്തും കോപേന വേർതിട്ടിളകിയ പുരിക
ത്തോടു ചേർന്നുള്ള ദേവീ
വക്ത്രത്തേയും, ഭയത്തോടധികമിടറിയോ
ടുന്ന മാൻകുട്ടിതൻേറ
നേത്രത്തോടൊത്ത കണ്ണൊത്തൊരു ദയിതതമാ
വക്ത്രവും, പാർത്തു മുന്നിൽ
ചീർത്തിടും പേടിയും മേ കൗതുകവുമധുനാ
എത്തിൽ വന്നെത്തിടുന്നു ൫൫.

എന്നിയിപ്പോഠം കിടപ്പറയിൽ ചെന്നു ദേവിയെ പ്രസാദിപ്പിക്കുവാൻ എന്താണ വഴിയെന്നു നോക്കട്ടെ.

(എല്ലാവരും പോയി)

(ഇങ്ങിനെ മൂന്നാമങ്കം)



## നാലാമങ്കം.

(അനന്തരം മനോരമ പ്രവേശിക്കുന്നു)

മനോരമ—(വ്യസനത്തോടെ) അമ്പോ! ദേവിയുടെ ഒരു കോപത്തിന്റെ ശക്തി നോക്കു- ഇത്ര കാലമായിട്ടും, കെട്ടിയിട്ടിട്ടുള്ള പ്രിയസഖിയായ ആരണ്യകയുടെ നേരെ ദയ തോന്നുന്നില്ലല്ലൊ- (കണ്ണുനീരോടെ) ആ പാവത്തിനു താൻ ബന്ധനത്തിൽ പെട്ടതുകൊണ്ടു അത്ര വ്യസനമില്ല- സ്വാമിയെ കാണ്മാൻ കഴിയാത്തതുകൊണ്ടാണു അധികമായിട്ടുള്ള പശ്ചാത്താപം- ഇങ്ങിനെയുള്ള ദുഃഖത്താൽ ആത്മഹത്തി ചെയ്വാൻ പുറപ്പെട്ട അവളെ ഇപ്പോൾ ഒരുവിധേന ഞാൻ തടുത്തു നിറുത്തി ഈ വൎത്തമാനമെല്ലാം സ്വാമിയോടു അറിയിപ്പാൻ വസന്തകനെ ഏല്പിച്ചാണു പോന്നതു.

(അനന്തരം കാഞ്ചനമാല പ്രവേശിക്കുന്നു)

കാഞ്ചനമാല—ഇത്രയെല്ലാമന്വേഷിച്ചിട്ടും സാംകൃത്യായനിയമ്മയെ കണ്ടില്ലല്ലൊ- (നോക്കീട്ടു) ഈ മനോരമയോടും അന്വേഷിച്ചു നോക്കാം- (അടുത്തു ചെന്നു) മനോരമേ! സാംകൃത്യായനിയമ്മ എവിടെയാണെന്നു വിവരമുണ്ടോ?

മനോരമ—(കണ്ടിട്ടു കണ്ണുനീർ തുടച്ചു) അല്ലേ കാഞ്ചനമാലേ! ഞാൻ കണ്ടിട്ടില്ല- എന്താണാവശ്യം.

കാഞ്ചനമാല—ഇന്നു അംഗാരവതീദേവി ഒരു കത്തയച്ചിട്ടുണ്ടായിരുന്നു- അതു വായിച്ച ഉടനെ കണ്ണുനീരോടുകൂടി ദേവി പരിതപിപ്പാൻ തുടങ്ങി- അവിടുത്തെ വിനോദത്തിനു വേണ്ടിയാണു അമ്മയെ അന്വേഷിക്കുന്നതു.

മനോരമ—തോഴീ! എന്താണ ആ യെഴുത്തിലെ സംഗതി?

കാഞ്ചനമാല—"എന്റെ സഹോദരി നിന്റെ അമ്മ തന്നെയാണ. അവളുടെ ഭർത്താവായ ഉഗ്രവർമ്മരാജാവു നിന്റെ അഛനുമാണ. ഇതു നിന്നോടു പ്രത്യേകം പറയേണ്ടതില്ലല്ലൊ. അദ്ദേഹത്തെ മഹാപാപി കലിംഗൻ ചങ്ങലവെച്ചിട്ട ഇപ്പോൾ ഒരു കൊല്ലത്തിലധികമായി. ഈ അനിഷ്ടവർത്തമാനത്തെ കേട്ടിട്ടും സമീപസ്ഥനായി സമർത്ഥനായിരിക്കുന്ന നിന്റെ ഭർത്താവിങ്കന്നു ഉദാസീനത ചെയ്യുന്നത അശേഷം വെടിപ്പില്ല." എന്നാണ.

മനോരമ—കാഞ്ചനമാലേ! ഈ വർത്തമാനം ഭട്ടിനിയോട ആരും തന്നെ പറഞ്ഞുപോകരുതെന്ന സ്വാമി പ്രത്യേകം കല്പിച്ചിട്ടുണ്ടായിരുന്നുവല്ലൊ. പിന്നെ ആരാണീ കത്ത അവിടെ കൊണ്ടുപോയി കേൾപ്പിച്ചത?



കാഞ്ചനമാല—ഞാൻ വായിച്ചു മിണ്ടാതിരുന്നപ്പോൾ ഭട്ടിനി തന്നെ എന്റെ കയ്യിൽനിന്ന മേടിച്ചു വായിക്കുകയാണ ചെയ്തത.

മനോരമ—എന്നാൽ നീ പോയിക്കോ. ദേവിയിതാ സാംകൃത്യായനിയോടുകൂടി മന്ത്രമാളികയിൽ ഇരിക്കുന്നുണ്ട.

കാഞ്ചനമാല—എന്നാൽ ഞാൻ ഭട്ടിനിയുടെ അടുക്കലേക്ക പോകട്ടെ. (പോയി)

മനോരമ—ഞാൻ ആരണ്യകയുടെ അടുക്കൽനിന്ന വന്നിട്ട വളരെ നേരമായി. ആ പാവത്തിന ജീവിച്ചിരിപ്പാൻ അശേഷം മോഹമില്ല. ഒരുസമയം വല്ല അപകടവും സംഭവിച്ചേക്കും. അതുകൊണ്ട അങ്ങോട്ടേക്ക തന്നെ പോകട്ടെ. (പോയി)

(ഇങ്ങിനെ പ്രവേശകം)

(അനന്തരം വ്യസനത്തോടുകൂടി പീഠത്തിന്മേൽ ഇരുന്നു കൊണ്ടു വാസവദത്തയും സാംകൃത്യായനിയും അടുത്ത പരിവാരങ്ങളും പ്രവേശിക്കുന്നു)

സാംകൃത്യായനി—രാജപുത്രീ! ഒട്ടും വ്യസനിക്കേണ്ട- വത്സരാജാവു ഇങ്ങിനെയുള്ള ആളല്ല- ഭവതിയുടെ ചെറിയമ്മയുടെ ഭർത്താവു ഈവിധത്തിലാണെന്നു അറിഞ്ഞിട്ടു മഹാരാജാവു മറ്റും ആലോചിക്കാതെ ഇരിക്കയില്ല.

വാസവദത്ത—(കണ്ണുനീരോടെ) അമ്മേ! നിങ്ങൾ മഹാ ശുദ്ധാത്മാവാണ- എന്നാകൊണ്ടു കാര്യമില്ലാത്തവന്ന എന്റെ വക കാര്യമുണ്ടോ? അമ്മെക്കു പിന്നെ ഈ ഏഴുത്തയപ്പാൻ സംഗതിയുണ്ട- വാസവദത്തയുടെ ഈ സ്ഥിതിയൊന്നും ഇപ്പോഴും അവിടെ അറിഞ്ഞിട്ടില്ലല്ലോ- ഈ ആരണ്യകാവൃത്താന്തം നിങ്ങൾക്കു പ്രത്യക്ഷമായിട്ടും എന്താണിങ്ങിനെ പറയുന്നത?

സാംകൃത്യായനി—എനിക്കു പ്രത്യക്ഷമായതുകൊണ്ടു തന്നെയാണ ഇങ്ങിനെ പറയുന്നത- കൌമുദീമഹോത്സവത്തിൽ ഭവതിയെ വിനോദിപ്പിക്കുവാൻ വേണ്ടിയാണ ആദ്ദേഹം അങ്ങിനെ ക്രീഡിച്ചത.

വാസവദത്ത—അമ്മേ! ഇതു ശരിയാണ- നിങ്ങളുടെ മുൻപാകെ ലജ്ജിച്ചു നില്ക്കത്തക്കവണ്ണം എന്നെ വിനോദിപ്പിച്ചു- ഇനിയവന്റെ കഥകൊണ്ടു എന്താണു? ഈ പക്ഷവാതം എന്നെ ഇത്രത്തോളമാക്കി- (കരയുന്നു)

സാംകൃത്യായനി—രാജപുത്രീ! ഒട്ടും കരയേണ്ട- വത്സരാജാവു ഇങ്ങിനെയുള്ള ആളല്ല- (നോക്കീട്ടു) അല്ലെങ്കിൽ ആദ്ദേഹമിതാ ഭവതിയുടേ കോപം ശമിപ്പിക്കുവാൻ എത്തികഴിഞ്ഞു.

വാസവദത്ത—ഇതെല്ലാം ഇപ്പോഴും അമ്മയുടെ മനോരാജ്യമാണ.

(അനന്തരം രാജാവും വിദൂഷകനും പ്രവേശിക്കുന്നു)

രാജാവു—സഖെ! പ്രിയതമയെ മോചിപ്പിക്കുവാൻ ഇപ്പൊൾ എന്താണ ഉപായം.

വിദൂഷകൻ—അല്ലെ തോഴരെ! വിഷാദിക്കെണ്ട. ഉപായം ഞാൻ പറഞ്ഞുതരാം.

രാജാവു—(സന്തോഷത്തോടെ) സഖേ! വേഗം പറയു.

വിദൂഷകൻ—ഇവിടുന്നു യുദ്ധസമയങ്ങളിൽ പ്രഭാവം കാണിച്ചിട്ടുള്ള ബാഹുപരാക്രമത്തോടു കൂടിയ ആളാണല്ലൊ. എന്നല്ല, ആന കുതിര കാലാൾ മുതലായ അനവധി പട്ടാളങ്ങളും സ്വാധീനത്തിലുണ്ട. എന്നാൽ ഈ സൈന്യങ്ങളോടു കൂടി അന്തഃപുരത്തിൽ അടിച്ചു കയറി ആരണ്യകയെ വിടുത്തികൊണ്ടു പോരാം.

രാജാവു—സഖേ! ഈ ഉപദേശിച്ചതു കൌതുകമായിട്ടുള്ളതാണ.

വിദൂഷകൻ—എന്താണ കൌതുകം? കുബ്ജൻ, വാമനൻ, വൃദ്ധൻ, കഞ്ചുകി മുതലായവരല്ലാതെ ഒരുമനുഷ്യനും അവിടെ ഇല്ല.

രാജാവു—(പുച്ഛത്തോടെ) വിഡ്ഢി! എന്താണ അസംബന്ധം പറയുന്നതു? ദേവിയുടെ പ്രസാദമില്ലാതെ അവളെ മോചിപ്പിക്കുവാൻ ഒരുപായവും പാറില്ല. അതുകൊണ്ടു ദേവിയെ പ്രസാദിപ്പിക്കേണ്ടതു എങ്ങിനെയാണ. പറയു.

വിദൂഷകൻ—ഒരു മാസം മുഴുവൻ പട്ടിണി കിടന്നു ജീവിച്ചിരിക്ക. എന്നാൽ ചണ്ഡീദേവി പ്രസാദിക്കും.

രാജാവു—(ചിരിച്ചിട്ടു) പരിഹസിക്കേണ്ട. ദേവിയെ പ്രസാദിപ്പിക്കുവാൻ എന്താണ മാർഗ്ഗം പറയു.

ധാൎഷ്ട്യത്തോടേ തട്ടത്തിട്ടവളെയഥ ചിരി
ച്ചിട്ട പുൽകട്ടയോ ഞാ
നൊട്ടേറെ ത്തട്ടിമിന്നിച്ചിഥ ഫലിതമതി
പ്രീതിയോ ചേൎത്തിടേണ്ടു
പിട്ടെന്ന്യേ കാല്ക്കൽവീണിട്ടടവൊട്ട തൊഴുകൈ
ചേൎക്കയോ വേണ്ടതിപ്പോ
ളൊട്ടും തോന്നുന്നതില്ലിന്നൊരു വഴിയുമൂറ്റം
പ്രീതി ദേവിക്കു ചേൎപ്പാൻ ൭.

ഏതെങ്കിലും വരു- ദേവിയുടെ അടുക്കലേക്കു തന്നെ പോകുക.

വിദൂഷകൻ—ഇവിടുന്നു പോയിക്കൊള്ളു- ഞാനങ്ങട്ടേക്കു ഇല്ല- ഇപ്പോൾ തന്നെയാണ ദേവിയുടെ ഞാൻ ബന്ധനത്തിൽനിന്നു വിട്ടുപോന്നതു.

രാജാവ—(ചിരിച്ചിട്ടു- കഴുത്തിൽ പിടിച്ചു വലിക്കുന്നു) വിഡ്ഢീ! വരു- വരു- (ചുററി നടന്നു നോക്കീട്ടു) ദേവി ഇതാ ദന്തമാളികയിൽ ഇരിക്കുന്നു- അടുത്തു ചെല്ലുക തന്നെ- (ലജ്ജയോടേ അടുത്തുചെല്ലുന്നു).

(വാസവദത്താ വ്യസനത്തോടെ പീഠത്തിന്മേൽനിന്നു എഴുനില്ക്കുന്നു).

രാജാവ—

എന്തീ ഭ്രമം പീഠമൊഴിച്ചെഴീപ്പാ
നെന്താന്തമദ്ധ്യേക്കിതു യുക്തമല്ലാ
നോക്കിന്നു കാക്കുന്നവനിങ്ങിനേ പ്രീ
ചേൎക്കുന്നതെന്തിന്നധികാദരത്താൽ ൮.

വാസവദത്ത—(മുഖത്തു സൂക്ഷിച്ചുനോക്കീട്ടു) ആൎയ്യപുത്രാ! ഇവിടുന്നു ഇപ്പോൾ നന്നേ ലജ്ജിച്ചിരിക്കുന്നുവല്ലോ.

രാജാവ—പ്രിയേ! സത്യമാണ- പ്രത്യക്ഷമായിട്ട തന്നെ തെററു ചെയ്തിട്ട പിന്നെ ഭവതിയെ പ്രസാദിപ്പിക്കുവാൻ നോക്കുന്നതുകൊണ്ടു ഞാൻ ലജ്ജിതനായിരിക്കുന്നു.

സാംകൃത്യായനി—(പീഠം ചൂണ്ടിക്കാണിച്ചു) മഹാരാജാവേ! ഈ പീഠത്തിന്മേൽ ഇരിക്കു

രാജാവ—(പീഠം ചൂണ്ടിക്കാണിച്ചു) ഇതാ ഇവിടെ ദേവിയും ഇരിക്കട്ടെ.

(വാസവദത്ത നിലത്തിരിക്കുന്നു).

രാജാവ—ഹേ; ദേവി നിലത്താണോ ഇരുന്നത- ഞാനും ഇവിടെ തന്നെ ഇരിക്കാം- (നിലത്തിരുന്നു തൊഴുതുകൊണ്ടു) പ്രിയേ! പ്രസാദിക്കണേ- പ്രസാദിക്കണേ- നമസ്കരിക്കകൂടി ചെയ്തിരിക്കുന്ന എന്റെ നേരെ എന്താണിങ്ങിനെ ഗംഭീരമായി കോപിച്ചിരിക്കുന്നത?

ചില്ലീഭംഗം വെടിഞ്ഞിട്ടധികതരമഹോ
    രോദനം ചെയ്തിടുന്നു
തെല്ലല്ലോ ചുണ്ടിളക്കി സ്സതതവുമധുനാ
    നിശ്വസിക്കുന്നുവല്ലോ
ചൊല്ലുന്നീലൊന്നുമേററം മുഖകമലമതും
    താഴ്ത്തിയെന്തോ നിനക്കു
ന്നല്ലേ! നിൻകോപമേവം വിധമഴലൊളിയ
    പ്പൈന്നപോലെകിടന്നു ൩.

പ്രിയേ! പ്രസാദിക്കണേ- പ്രസാദിക്കണേ- (കാല്ക്കൽ വീഴുന്നു).

വാസവദത്ത—അവിടുന്നു വലിയ സുഖിയനാണല്ലോ- എന്തിനാണ പിന്നെ വ്യസനിക്കുന്നവരേ വ്യസനിപ്പിക്കുന്നത. ആരാണിവിടെ കോപിച്ചിരിക്കുന്നത?

സാംകൃത്യായനി—മഹാരാജാവെ! എഴുനില്ക്കു- ഇതു കൊണ്ടെന്താണ്? ഇവളുടെ വ്യസനകാരണം മറെറാന്നാണ.

രാജാവ—(സംഭ്രമത്തോടേ) അമ്മേ! എന്താണതു?.

(സാംകൃത്യായനി ചെവിയിൽ പറയുന്നു).

രാജാവ—(ചിരിച്ചിട്ട) ഇങ്ങിനെയാണെങ്കിൽ ഒട്ടും വ്യസനിക്കേണ്ട. ഇതു ഞാനും അറിഞ്ഞിട്ടുണ്ട- ഈ കാൎയ്യം സാധിച്ചാൽ ദേവിയെ ഭാഗ്യത്താൽ വൎദ്ധിപ്പിക്കാം സംശയമില്ല- അല്ലെങ്കിൽതന്നെ ദൃഢവൎമ്മാവിന്റെ സ്ഥിതിയറിഞ്ഞു ഞാൻ അടങ്ങിയിരിക്കുമോ? എന്നാൽ അദ്ദേഹത്തിന്റെ വൎത്തമാനങ്ങളറിഞ്ഞിട്ട ഇവിടെ കുറച്ചു ദിവസമായി- അവിടെയുള്ള സ്ഥിതി യിതാണ.

സൈന്യങ്ങളാ വിജയസേനനെ മുന്നിലാക്കി
ച്ചെന്നിട്ട രാജ്യമവനുള്ളതടക്കിയൊക്ക
പിന്നെ കലിംഗനൊളിവായ് ബത കോട്ടതന്നിൽ
ച്ചെന്നിട്ടിരിക്കുമൊരു മട്ടിലതാക്കി വെച്ചു ൪.

ൎത്തസ്ഥിതിയിലുള്ള അവനേ.

മുന്നെ ച്ചൊല്ലീട്ട വിട്ടുള്ളൊരുവിധമുടനേ
നമ്മുടെ സൈന്യമെല്ലാ
മൊന്നായ് ച്ചേൎന്നിട്ട വന്നോരവനുടെ പടയ
ങ്ങൊക്കയും ഭസ്മമാക്കി
ഇന്നല്ലെന്നാകിൽ നാളെ പ്പുരിചിനൊടു കട
ന്നിട്ട കോട്ടെക്കകത്തും
പിന്നേ ബന്ധിച്ചുവെന്നോ സമരമതിൽ ഹനി
ച്ചെന്നതോ കേട്ടിടാം തേ ൫.

സാംകൃത്യായനി—രാജപുത്രീ! വത്സരാജാവ ഒന്നും പ്രവൎത്തിക്കാതിരിക്കയില്ലെന്നു ഞാൻ മുൻപു തന്നെ പറഞ്ഞില്ലേ?

വാസവദത്ത—ഇങ്ങിനെയാണെങ്കിൽ എനിക്കു ഇഷ്ടം തന്നെ.

കാവൽക്കാരത്തി—(പ്രവേശിച്ചിട്ടു) സ്വാമി ജയിച്ചാലും, ജയിച്ചാലും- വിജയസേനനിതാ ഉഗ്രവംശരാജാവിന്റെ കഞ്ചുകിയോടുകൂടി അത്യന്തസന്തോഷത്തോടെ ഇഷ്ടവൎത്തമാനമറിയിക്കുവാനായിട്ടു പടിക്കൽ വന്നു നില്ക്കുന്നുണ്ടു.

വാസവദത്ത—(പുഞ്ചിരിയോടെ) അമ്മേ! ആൎയ്യപുത്രനെന്നെ സന്തോഷിപ്പിക്കുന്ന മാതിരിയായി തോന്നുന്നു.

സാംകൃത്യായനി—വത്സരാജപക്ഷപാതിനിയല്ലേ ഞാൻ? ഒന്നും പറയുന്നില്ല.

രാജാവ—അവരെ വേഗത്തിൽ കൂട്ടിക്കൊണ്ടു വരണം.



കാവൽക്കാരത്തി—അങ്ങിനെ തന്നെ- (പോയി).

(അനന്തരം വിജയസേനനും കഞ്ചുകിയും പ്രവേശിക്കുന്നു).

വിജയസേനൻ—എടോ കഞ്ചുകീ! ഇപ്പോഠം സ്വാമിയുടെ തിരുമുൻപാകെ കാണാമെന്നു വെച്ചിട്ടുള്ള സൌഖ്യം, സത്യമായിട്ടും, ഇത്രയെന്നു പറഞ്ഞറിയിപ്പാൻ പ്രയാസം.

കഞ്ചുകി—വിജയസേനാ! ഇതു പരമാൎത്ഥമാണ- ആലോചിച്ചു നോക്കു.

ഏന്താകിലും സ്വാമിയെ യൊന്നു കണ്ടാ
ലേറ്റും സുഖം ഭൃത്യജനത്തിനെല്ലാം
ഏന്തോതിടാം കല്പനപോലെ കാൎയ്യം
ചിന്തിച്ചു സാധിച്ചവനുള്ള സൌഖ്യം  ൩൭.

രണ്ടാളും—(അടുത്തു ചെന്നു) സ്വാമി ജയിച്ചാലും ജയിച്ചാലും.

(രാജാവു രണ്ടാളേയും ആലിംഗനം ചെയ്യുന്നു).

കഞ്ചുകി—മഹാരാജാവു ഭാഗ്യത്താൽ വർദ്ധിക്കുന്നു.

കൊന്നു കലിംഗനെ യുദ്ധത്തിൽ
പിന്നെൻസ്വാമിക്കു രാജ്യവും നൽകി
ഇന്നതിനാൽ ഭവദാജ്ഞാ
നന്നായൊപ്പിച്ചു വിജയസേനനഹോ ൧.

വാസവദത്താ—അമ്മേ! ഈ കഞ്ചുകിയെ അറിയുമോ?.

സാംകൃത്യായനി—അല്ലാ! ഞാനറിയില്ലെന്നോ? ഭവതിയുടെ ഇളയമ്മ എഴുത്തു കൊടുത്തയച്ചവനിവനാണല്ലൊ.

രാജാവ—നല്ലത- വിജയസേനൻ വലിയ കാൎയ്യമാണ പ്രവൎത്തിച്ചത.

(വിജയസേനൻ നമസ്കരിക്കുന്നു).

രാജാവ—ദേവീ! ഭാഗ്യത്താൽ വർദ്ധിക്കുന്നു- ദൃഢവൎമ്മരാജാവിനെ രാജ്യത്തിൽ വാഴിച്ചു.

വാസവദത്താ—(സന്തോഷത്തോടെ) ഞാനനുഗൃഹീതയായി.

വിദൂഷകൻ—ഇങ്ങിനെയുള്ള അഭ്യുദയകാലത്തു കോവിലകത്തുനിന്ന ഇതൊക്കെ ചെയ്യേണ്ടതാണ- (രാജാവിനെ ചൂണ്ടിക്കാണിച്ചു വീണ വായിക്കുന്നതായി നടിച്ചു) ഗുരുപൂജ- (തന്റെ പൂണുനൂൽ കാണിച്ചു) ബ്രാഹ്മണസല്ക്കാരം- (ആരണ്യകയെ സൂചിപ്പിച്ചു) ചങ്ങലവെച്ചവരെ വിട്ടയക്കുക.

രാജാവ—(വാസവദത്ത അറിയാതെ നടിച്ചിട്ടു) നല്ലതു സഖേ! നല്ലത.

വിദൂഷകൻ—ആട്ടെ, എന്താണ ഇവിടുന്ന ഒന്നും കല്പിക്കാത്തത?.

വാസവദത്ത—(സാംകൃത്യായനിയെ നോക്കി- പുഞ്ചിരിയോടേ) ഈ വികൃതി ആരണ്യകയെ മോചിപ്പിച്ചുവല്ലൊ.

സാംകൃത്യായനി—ആ പാവത്തിനെ ബന്ധിച്ചതുകൊണ്ട എന്താണ?.

വാസവദത്ത—അമ്മയുടെ ഇഷ്ടം പോലെയാവട്ടെ.

സാംകൃത്യായനി—എന്നാൽ ഞാൻ തന്നെ ചെന്നിട്ട അവളെ കെട്ടഴിച്ചു വിടാം- (പോയി).

കഞ്ചുകി—ദൃഢവൎമ്മമഹാരാജാവ ഒന്നുകൂടി കല്പിച്ചയച്ചിട്ടുണ്ട- "അവിടത്തെ ദയകൊണ്ട എല്ലാം വിചാരിച്ചപോലെ സാധിച്ചു- അതുകൊണ്ട ഈയുള്ളവരവിടത്തെ പ്രാണങ്ങൾ തന്നെ- ഇനി ഇഷ്ടപ്രകാരം നിയോഗിക്കുന്നതിന്ന അവിടുന്ന തന്നെ പ്രമാണം".

(രാജാവു ലജ്ജയോടേ മുഖം താഴ്ത്തിയിരിക്കുന്നു).

വിജയസേനൻ—സ്വാമി! തിരുമനസ്സിലേ നേരേ ദൃഢവൎമ്മരാജാവിനുള്ള സന്തോഷാധിക്യം പറഞ്ഞറിയിപ്പാൻ പ്രയാസമാണ.

കഞ്ചുകി—"അവിടത്തേക്ക തരുവാൻ നിശ്ചയിച്ചിരുന്ന എന്റെ മകളായ പ്രിയദൎശിക കൈവിട്ടുപോയതുകൊണ്ട ഞാനുമായി ചാൎച്ച യുണ്ടായില്ലെന്നുവെച്ചു വ്യസനമുണ്ടെങ്കിലും അവിടുന്ന വാസവദത്തയെ വിവാഹം ചെയ്ത ആളാകയാൽ ആ വ്യസനവും തീൎന്നു".

വാസവദത്ത—(കണ്ണുനീരോടേ) ആൎയ്യാ! കഞ്ചുകി! എന്റെ സോദരി കൈവിട്ടുപോയത എങ്ങിനെയാണ?.

കഞ്ചുകി—രാജപുത്രി! ആ കലിംഗന്റെ യുദ്ധകോലാഹലത്തിൽ അന്തഃപുരസ്ത്രീകളെല്ലാം ഓരോ വഴിക്ക ഓടിപ്പോയ സമയം ദൈവഗത്യാ ഞാനവളെ കണ്ടെത്തി- അപ്പോളവിടെ ഇരുന്നാൽ പററില്ലെന്ന വെച്ചു ഞാനവ

ളെ കൂട്ടി വത്സരാജാവിന്റെ അടുക്കലേക്കു പുറപ്പെട്ടു- പിന്നെ വിചാരിച്ചു നോക്കീട്ടു അവളെ വിന്ധ്യകേതുവിന്റെ കൈവശം ഏല്പിച്ചു പുറത്തു പോയി വരുന്നതിനിടയിൽ ആരോ ചിലരെല്ലാം വന്നു വിന്ധ്യകേതുവോടുകൂടി ആ പ്രദേശം തന്നെ നശിപ്പിച്ചു കളഞ്ഞു.

രാജാവു—(പുഞ്ചിരിയോടെ) വിജയസേനാ! എന്തു പറയുന്നു.

കഞ്ചുകി—പിന്നെ ഞാനവിടെ ചെന്നു അന്വേഷിച്ചു നോക്കി- യാതൊരു വിവരവുമുണ്ടായില്ല- അന്നു മുതല്ക്കു എവിടെയാണ ഇരിക്കുന്നതെന്നു ഇപ്പോഴും അറിവില്ല.



മനോരമ—(പ്രവേശിച്ചിട്ടു) ഭട്ടിനി! ആ പാവം മരിക്കാറായിരിക്കുന്നു.

വാസവദത്ത—(കണ്ണുനീരോടെ) നീ പിന്നെ പ്രിയദൎശികയുടെ വൎത്തമാനം വല്ലതും അറിയുമോ?

മനോരമ—പ്രിയദൎശികയുടെ വൎത്തമാനമൊന്നും എനിക്കു അറിവില്ല- ഈ ആരണ്യക മദ്യമാണെന്നുള്ള വ്യാജേന കുറെ വിഷം വരുത്തി കുടിച്ചു മരിക്കാറായിരിക്കുന്നു എന്നാണ അറിയിച്ചതു- എനി ഭട്ടിനി യവളെ രക്ഷിച്ചാലും- (കരഞ്ഞുകൊണ്ടു കാല്ക്കൽ വീഴുന്നു).

വാസവദത്ത—(വിചാരം) അയ്യയ്യൊ! കഷ്ടംകഷ്ടം! ആരണ്യകയുടെ വൎത്തമാനംകൊണ്ടു പ്രിയദൎശികനിമിത്തമുള്ള വ്യസനംകൂടി എനിക്കു മറന്നു പോകുന്നു- ജനങ്ങൾ വല്ലാത്തവരാണ- ഒരു സമയം എന്നെ തന്നെ മറ്റുവല്ലവിധവും സംശയിച്ചേക്കും- അതുകൊണ്ടു ഇതാണ ഇവിടെ യുക്തം- (സംഭ്രമത്തോടെ പ്രകാശം) മനോരമേ! അവളെ ഇങ്ങട്ടു തന്നെ വേഗം കൂട്ടിക്കൊണ്ടുവരണം- പാ

താളത്തിൽനിന്ന വിഷവൈദ്യം പഠിച്ചിട്ടുള്ള ആൎയ്യപുത്രൻ ഇതിന്ന സമൎത്ഥനാണ.

(മനോരമ പോയി).

(അനന്തരം മനോരമ താങ്ങിപ്പിടിച്ചുകൊണ്ടു വിഷം ബാധിച്ചതായി നടിച്ചുകൊണ്ടുള്ള ആരണ്യക പ്രവേശിക്കുന്നു).

ആരണ്യക—അല്ലേ മനോരമേ! എന്തിനാണ എന്നെ ഇരുട്ടത്തേക്ക കൊണ്ടുപോകുന്നത?

മനോരമ—(വിഷാദത്തോടേ) അയ്യയ്യോ! കഷ്ടംകഷ്ടം! ഇവളുടെ കണ്ണിൽകൂടി വിഷം കയറി പ്പോയല്ലൊ- (വാസവദത്തയെ നോക്കീട്ടു) ഭട്ടിനി! വേഗം രക്ഷിക്കണേ- വേഗം രക്ഷിക്കണേ- ഇവൾക്ക വിഷം വല്ലാതെ കയറിയിരിക്കുന്നു.

വാസവദത്ത—(സംഭ്രമത്തോടെ രാജാവിന്റെ കൈക്ക പിടിച്ച) ആൎയ്യപുത്രാ! എഴുനില്ക്ക- എഴുനില്ക്ക- ഈ പാവം മരിക്കാറായിരിക്കുന്നുവല്ലൊ.

(എല്ലാവരും കാണുന്നു).

കഞ്ചുകി—(നോക്കീട്ടു) ഇവളെന്റെ രാജപുത്രിയായ പ്രിയദൎശികയെപോലെ തന്നെ യിരിക്കുന്നുവല്ലൊ- (വാസവദത്തയോടായിട്ടു) ഈ കന്യക എവിടുന്നാണ?

വാസവദത്ത—ആൎയ്യാ! വിന്ധ്യകേതുവിന്റെ മകളാണ- അദ്ദേഹത്തെ സംഹരിച്ചു വിജയസേനൻ കൂട്ടിക്കൊണ്ടു വന്നതാണ.

കഞ്ചുകി—അദ്ദേഹത്തിന്ന എന്തു പുത്രി! ഇവളെന്റെ രാജപുത്രി തന്നെയാണ- നിൎഭാഗ്യവാനായ ഞാൻ അയ്യോ! ഹതനായേ- (നിലത്തു വീണ എഴുനീറ്റിട്ടു) രാജപുത്രീ! ഇവളിവിടുത്തെ സോദരിയായ പ്രിയദൎശികയാണ.

വാസവദത്താ—ആൎയ്യപുത്രാ! രക്ഷിക്കണേ- രക്ഷിക്കണേ- എന്റെ സഹോദരിയിതാ മരിക്കുന്നു.

രാജാവ—ആശ്വസിക്കൂ- ആശ്വസിക്കൂ- നോക്കട്ടെ- അയ്യോ! കഷ്ടം! കഷ്ടം!.

പൂന്തേൻ നിറഞ്ഞു വഴിയുന്ന സരോജമൊട്ടി
ലെന്നും മുദാ മധു കുടിപ്പതിനെത്തി ഭൃംഗം
വെന്തു, ഹിമം ഝടിതി പെട്ടതുമപ്പൊഴേ ഹാ
ചിന്തിക്കിലാശ വിധിതെറ്റുകിലൊട്ടുമേശാ ൮.

മനോരമേ! "നിണക്കു ബോധമുണ്ടോ" എന്നു ചോദിക്കു.

മനോരമ—സഖി! നിണക്കു ബോധമുണ്ടോ? (കണ്ണുനീരോടെ ഉരുട്ടി വിളിച്ചിട്ടു) സഖി! നിണക്കു ബോധമുണ്ടോ എന്നാണ ചോദിച്ചത.

പ്രിയദൎശിക—(സ്പഷ്ടമല്ലാതെ) ഈ ഞാൻ മഹാരാജാവിനെ കാണാത്തതുകൊണ്ടു (പകുതിപറഞ്ഞു മോഹാലസ്യപ്പെടുന്നു).

രാജാവ—(കണ്ണുനീരോടെ).

കണ്ണിപ്പോളിവൾക്കു ചിമ്മിടുന്നു, പരമി
    ട്ടിക്കിന്നെനിക്കന്ധമായ്
പെണ്ണിൻതൊണ്ട യടച്ചു വാക്കു പറവാൻ
    വയ്യാതെയായ് വന്നുമേ
ശ്വാസം നിന്നിതിവൾക്കു, കഷ്ടമിവനോ
    നിൎല്ലജ്ജനായി, വിഷം
കൃസാതേക്കുകയാലതാണഖിലവും
    ദുഃഖം നമുക്കോൎക്കുകിൽ ൯.

വാസവദത്താ—(കണ്ണുനീരോടെ) പ്രിയദൎശികേ! എഴുനില്ക്കു- എഴുനില്ക്കു- മഹാരാജാവിതാ ഇരിക്കുന്നു- നോ

കം- അല്ലാ! ഇവളുടെ വേദനയും ശമിച്ചുപോയോ? അറിവില്ലാതെ വല്ല തെററും ഞാൻ ചെയ്തുകൊണ്ടായിരിക്കുമോ നീ ഇപ്പോഠം ദേഷ്യപ്പെട്ടു മിണ്ടാതെ യിരിക്കുന്നതു? എന്നാലും പ്രസാദിക്കണേ- പ്രസാദിക്കണേ- എഴുനില്ക്കു- എഴുനില്ക്കു- എനി ഒരിക്കലും ഞാനപരാധം ചെയ്യുയില്ല- (മേല്പെട്ടു നോക്കീട്ടു) അയ്യോ! പാപി ദൈവമേ! ഞാൻ നിണക്കു എന്താണു പിഴച്ചതു? എന്റെ സോദരിയെ ഈ നിലയിലാക്കി കാട്ടിത്തന്നുവല്ലോ- (പ്രിയദൎശികയുടെ മേൽ ചെന്നു വീഴുന്നു).

വിദൂഷകൻ—അല്ലേ തോഴരേ! എന്താണു മൂഢനായിരിക്കുന്നതു? ഇതു വിഷാദിക്കേണ്ടുന്ന സമയമല്ല- വിഷം കയറിയാൽ ദുൎഘടമാണു- തന്റെ വിദ്യാവൈഭവം കാണിക്കു.

രാജാവു—ഉം- ശരിതന്നെ- (പ്രിയദൎശികയെ നോക്കീട്ടു) ഞാനിത്രനേരവും അന്ധാളിച്ചു പോയി- എനിയെങ്കിലും ഇവളെ ജീവിപ്പിക്കട്ടെ- വെള്ളം- വെള്ളം.

വിദൂഷകൻ—(പോയി പിന്നെ പ്രവേശിച്ചിട്ടു) വെള്ളമിതാ.

(രാജാവു അടുത്തുചെന്നു പ്രിയദൎശികയുടെ മേൽ കൈവെച്ചു മന്ത്രസ്മരണം നടിക്കുന്നു- പ്രിയദൎശിക പതുക്കെ എഴുനില്ക്കുന്നു).

വാസവദത്ത—ആൎയ്യപുത്രാ! ഭാഗ്യത്താലെന്റെ ഭഗിനി ജീവിച്ചുവന്നു.

വിജയസേനൻ—അമ്പാ! മഹാരാജാവിന്റെ വിദ്യാവൈഭവം!!.

കഞ്ചുകി—ആഹോ! മഹാരാജാവിന്റെ നരേന്ദ്രത്വത്തിന്നു ഒരു ദിക്കിലും തടവില്ല.

പ്രിയദൎശിക—(പതുക്കെ എഴുനീററിരുന്നു കോട്ടുവിയി

ടുന്നതായി നടിച്ചു വിഷാദത്തോടെ അസ്പഷ്ടമായിട്ടു) മനോരമേ! ഞാൻ വളരെ നേരം ഉറങ്ങിപ്പോയി.

വിദൂഷകൻ—അല്ലേ തോഴരേ! ഇവിടുത്തെ വൈദ്യം സഫലമായി.

(പ്രിയദർശിക ആഗ്രഹത്തോടെ രാജാവിനെ നോക്കീട്ടു ലജ്ജയോടെ കുറഞ്ഞൊന്നു മുഖം താഴ്ത്തി ഇരിക്കുന്നു).

വാസവദത്താ—(സന്തോഷത്തോടേ) ആര്യപുത്രാ! ഇവളെന്താണ ഇപ്പോഴും വേറെവിധം ചെയ്യുന്നതു?

രാജാവ—(പുഞ്ചിരിയോടേ).

മുന്നേപ്പോലായതില്ലാ മിഴി ബത, വചനം
    നല്ലവണ്ണം തെളിഞ്ഞി
ല്ലെന്നല്ലാ സ്വേദമോടും പുളകമൊടുമതി
    ക്ഷീണമായ് തീൎന്നു ദേഹം
കുന്നൊക്കും കൊങ്ക ഭേദിപ്പൊരു വിറയലുമേ
    തീൎന്നതില്ലത്ര പാൎത്താ
ലിന്നല്ലോ രൂക്ഷമാകും വിഷമിവളെ യൊഴി
    ച്ചില്ലയോ? നല്ലവണ്ണം    ൧൦.

കഞ്ചുകി—(പ്രിയദർശികയോട) രാജപുത്രി! ഭവതിയുടെ പിതൃദാസനിതാ (കാല്ക്കൽവീഴുന്നു).

പ്രിയദർശിക—(നോക്കീട്ടു) അല്ലാ! വിനയവസുവെന്ന ആര്യകഞ്ചുകിയോ- (കണ്ണുനീരോടേ) അയ്യോ അച്ഛാ! അയ്യോ അമ്മേ!.

കഞ്ചുകി—രാജപുത്രീ! കരയേണ്ട- ഭവതിയുടെ അച്ഛനമ്മമാർ സുഖമായിരിക്കുന്നുണ്ട- വത്സരാജാവിന്റെ വൈഭവംകൊണ്ട ആ രാജ്യവും മുൻപേത്തെപ്പോലെ തന്നെയായി.

വാസവദത്താ—(കണ്ണുനീരോടേ) കള്ളീ! ഇവിടെ വാ-

എനിയെങ്കിലും ഭഗിനീസ്നേഹം കാണിക്ക് - (കഴുത്തിൽ കെട്ടിപ്പുണരുന്നു) ഇപ്പോഠം എനിക്കു ആശ്വാസമായി.

വിദൂഷകൻ—ആട്ടേ, ഇവിടുന്നു ഭഗിനിയെ കെട്ടിപ്പിടിച്ചിങ്ങിനെ സന്തോഷിച്ചിരിക്കുന്നു- വൈദ്യനു സമ്മാനം കൊടുപ്പാൻ മറന്നുപോയായിരിക്കും ഇല്ലേ?

വാസവദത്താ—വസന്തകാ! മറന്നിട്ടില്ല.

വിദൂഷകൻ—(രാജാവിനോടു പുഞ്ചിരിയോടേ) വൈദ്യാ! കൈ കാണിക്കു- തക്കതായ സമ്മാനം തരിക്കാം.

(രാജാവു കൈ കാണിക്കുന്നു).

(വാസവദത്താ പ്രിയദശിയുടെ കൈ പിടിച്ചു കൊടുക്കുന്നു).

രാജാവു—(കൈ വലിച്ചിട്ടു) ഇവളെന്തിനാണ്? ഇപ്പോഠം തന്നെ ഭവതി ഒരുവിധം പ്രസാദിച്ചുള്ളു.

വാസവദത്താ—ഇവിടുന്നിവളെ വാങ്ങാതിരിപ്പാനെന്താണ്? അച്ഛൻ മുൻപുതന്നെ തന്നിരിക്കുന്നുവല്ലൊ.

വിദൂഷകൻ—ദേവി മാനനീയയാണു- ഒരിക്കലും വിപരീതം പ്രവൎത്തിക്കരുത.

(വാസവദത്ത രാജാവിൻെറ കൈ പിടിച്ചു വലിച്ചു പ്രിയദശിയെ കൊടുക്കുന്നു).

രാജാവു—ദേവി എല്ലാററിനും ശക്തയാണു- നമുക്കു മറിച്ചൊന്നും ചെയ്യാൻ പാടില്ലല്ലൊ.

വാസവദത്താ—ആൎയ്യപുത്രാ! ഇതിൽപരം ഞാനിവിടുത്തേക്കു എന്തൊരു പ്രിയമാണു ചെയ്യേണ്ടുന്നതു?

രാജാവു—ഇതിനേക്കാഠം പ്രിയമെന്താണു? ആലോചിച്ചു നോക്കു.

പിന്നേയും ഉദയവംശദീപനഖിലം
രാജ്യം ലഭിച്ചീടിനാൻ

നന്നെക്കോപമിയന്ന നീയുമുടനി
ന്നെന്നിൽ പ്രസാദിച്ചതേ
എന്നല്ലത്ര മരിച്ചിടാതനുജയും
നിന്നോടു ചേൎന്നീടിനാ
ളിന്നെന്താണിതിലേറെയൊന്നു ഹിതമായ്
ചേരേണ്ടതാരോമലേ ൧൭

എന്നാലും ഇതിരിക്കട്ടെ.

(ഭരതവാക്യം).

ദേവേന്ദ്രൻ വൃഷ്ടിചെയ്തിട്ടവനിയിലധികം
സസ്യമുണ്ടാവണം, ഭൂ
ദേവേന്ദ്രന്മാർ മഖം ചെയ്തമരരിലതിയായ്
പ്രീതിയും ചേൎത്തിടേണം
ആവേണം പുഷ്ടിയായി പ്രളയമതുവരെ
ക്കുത്ര സത്സംഗമെന്നും,
പോവേണം ദുസ്സഹം ഹാ പിശുനജനവചഃ
സ്തോകവും മേല്ക്കുമേലേ ൧൮

(എല്ലാവരും പോയി).

(ഇങ്ങിനെ നാലാമങ്കം).



